JULY 2020 Vol. 6 Issue 64 THE FIRST ADVERTISING & MARKETING MAGAZINE IN MALAYALAM Price:₹50/-

# ഇഫെക്ടീവ് ആഡ്കോം EFFECTIVE ADCOM

INSIDE OUTSIDE AD WORLD

THE WORLD OF EFFECTIVE COMMUNICATION

**Saborni Ray**
Model, Dancer & Actress

## ചൈനയുമായുള്ള വാണിജ്യ കരാറുകൾക്കു രാജ്യത്ത് നിയന്ത്രണം

## ബിസിനസ്സിനും കോവിഡോ ?
ആഡ്കോം സംവാദം

## നൂറ്റാണ്ട് പിന്നിട്ട മലയാളത്തിലെ ആദ്യ പ്രസിദ്ധീകരണം

## അനിൽ അംബാനിയും കുമ്പളങ്ങി നൈറ്റ്സും

## ഇരുപ്പിന്റെ ശരീരഭാഷ

BRANDING • MODEL WATCH • MARKETING • MOTIVATION • MEDIA

# ഇനി ഓൺലൈനിലൂടെ മാത്രമല്ല ഫോണിലൂടെയും ഹോസ്പിറ്റൽ അപ്പോയിന്റ്മെന്റ് ബുക്ക് ചെയ്യാം

2016 ജൂലൈ ഒന്നിനാണ് (ദേശീയ ഡോക്ടേഴ്സ് ദിനം) ക്വിക് ഡോക് ഡോട് കോം കേരള ജനതയ്ക്കായി സമർപ്പിച്ചത്.

ഹോസ്പിറ്റലുകളുടെയും ക്ലിനിക്കുകളുടെയും അപ്പോയ്ന്റ്മെന്റ് ബുക്കുചെയ്യാൻ സഹായിക്കുന്ന ഓൺലൈൻ ആപ്ലിക്കേഷനാണ് ക്വിക്ഡോക്ഡോട്കോം.ഇപ്പോൾ 142 ആശുപത്രികളിലും 113 ക്ലിനിക്കുകളിലുമായി കേരളത്തിലെ വിദഗ്ധരായ 2743 ഡോക്ടർമാരുടെ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. നിങ്ങളുടെ റജിസ്ട്രേഷനിലൂടെ നിങ്ങളുടെ ബന്ധുക്കൾക്കോ, സുഹൃത്തുക്കൾക്കോ അപ്പോയിന്റ്മെന്റ് എടുക്കാം.

ഒരു മാസം മുമ്പു മുതൽ അപ്പോയിന്റ്മെന്റുകൾ ലഭ്യമാണ്. എല്ലാ ദിവസവും രാവിലെ 8 മണിവരെ അതത് ദിവസത്തെ ഏറ്റവും അടുത്ത ടോക്കണുകൾ ലഭിക്കും. അതുപോലെ വിദഗ്ധരായ ഡോക്ടർമാരുടെ സേവനം ഏത് ആശുപത്രിയിലുണ്ട് എന്നും ഏതൊക്കെ ആശുപത്രികളിൽ എന്തൊക്കെ സേവനങ്ങൾ ഉണ്ട് എന്നും അറിയാം.

നിങ്ങൾ എടുക്കുന്ന അപ്പോയിന്റ്മെന്റുകൾ സ്ഥിരീകരിക്കാനായി qkdoc.com കസ്റ്റമർ കെയർ ടീം നിങ്ങളെ സഹായിക്കും. അതുപോലെ ഏതു സമയത്ത് ചെല്ലണമെന്നും നിർദേശം തരും. കൂടാതെ പൊതുജനങ്ങൾക്കായി സൗജന്യ രോഗനിർണയ ക്യാംപുകളും ആരോഗ്യ സെമിനാറുകളും ആശുപത്രികളുമായി സഹകരിച്ച് നടത്തുന്നുണ്ട്.

## അപ്പോയിന്റ്മെന്റ് എടുക്കുവാൻ 2 വഴികൾ

**ഓപ്ഷൻ 1** *A)* qkdoc.com വെബ്സൈറ്റ് അല്ലെങ്കിൽ qkdoc ആപ്ലിക്കേഷൻ ഡൗൺലോഡ് ചെയ്ത് റജിസ്റ്റർ ചെയ്യുക B) വേണ്ട ആശുപത്രി/ക്ലിനിക്/ഡോക്ടർ/ സ്പെഷലൈസേഷൻ സേർച്ച് ചെയ്യുക C) ലഭ്യമായ ടോക്കണുകൾ നേടുക D) റജിസ്ട്രേഷനിലൂടെ നിങ്ങൾക്കോ, സുഹൃത്തുക്കൾക്കോ, ബന്ധുക്കൾക്കോ, ടോക്കണുകൾ നേടാം. അതിനായി Book for another parent ക്ലിക്കു ചെയ്ത് മുൻപോട്ട് പോകുക.

**ഓപ്ഷൻ 2** *A)* അപ്പോയിന്റ്മെന്റുകൾ എടുക്കാനായി 7012612323 (24 x 7) (ഞായറാഴ്ചകളിലും) 8943927714, 0481-2587421 / 422 (രാവിലെ ഒമ്പതു മുതൽ വൈകിട്ട് 6 വരെ) നമ്പരുകളിലേക്ക് വിളിക്കാം B) നിങ്ങൾക്ക് ആവശ്യമായ ആശുപത്രി / ക്ലിനിക്ക് / ഡോക്ടർ എന്നീ വിവരങ്ങൾ പറയുക C) നിങ്ങളുടെ ഫോണിൽ വരുന്ന എസ്എംഎസ്ൽ നിന്നും ഒടിപി നമ്പർപറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു.

## ഡോക്ടറുടെ
## അപ്പോയ്ന്റ്മെന്റിനായി
# വിളിക്കുക

**7012612323 (24x7)**
**0481 2587421 / 422**
(9 am to 6pm)




**ആശുപത്രികളും ക്ലിനിക്കുകളും qkdoc.com ൽ റജിസ്റ്റർ ചെയ്യുവാനായി വിളിക്കുക : 8086137088, 9447732525**

- വിളിക്കുക 7012612323 (24x7) 0481 2587421/422 (9 am to 6pm)
- നിങ്ങളുടെ ആശുപത്രി/ക്ലിനിക്/ഡോക്ടർ എന്നീ വിവരങ്ങൾ പറയുക
- നിങ്ങൾക്കു വരുന്ന SMS ലെ OTP നമ്പർ പറഞ്ഞുകൊടുക്കുമ്പോൾ ലഭ്യമായ ടോക്കണുകൾ നൽകുന്നു



# ഉള്ളടക്കം

Cover: Saborni Ray
Celebrity Manager: Rakesh Kumar
98197 26960

Vol. 6 | Issue 64 | July 2020















Images Courtesy: Google

ഇഫെക്ടീവ് ആഡ്കോം eFFECTIVE
ADCOM
Advertising is Communication. Marketing is destination
The First Advertising & Marketing Magazine in Malayalam

Chief Editor
**Mathew K. Mulamoottil**

Associate Editor
**Batten Bose**

Advisory Board
**Thekkinkadu Joseph**
**Prof. Josy Joseph**
**Joshy George**
**Somie**
**Janeesh Jajikalayam**

Marketing & Circulation Co-ordinator
**Vilsu Mathew**
Ph: 9744993356

Layout / Illustration
Adart Designing

Office Administration
**Mini S. Nair**

Marketing Offices:
**Effective Publications**
Mughal Palace Bldg, Collectorate P.O.
Kottayam - 2 , Kerala, India.
Ph: 08593 998705, 0481 2561791
e-mail: effectiveadcom@gmail.com

Regd. Office:
Mulamoottil Bldg., Cathedral Road
Manorama (S), Kottayam - 1, Kerala, India

Can read @







effectiveadcom/posts 09846057461
/effective.adcom /effective-adcom
www.effectiveadcom.com

# EDITORIAL

## ബിസിനസ്സിനും കോവിഡോ?

എല്ലാം കീഴ്മേൽ മറിഞ്ഞിരിക്കുന്ന ഒരു ലോകത്താണ് നാം ഇപ്പോൾ ജീവിക്കുന്നത്. ബി പോസിറ്റീവ് എന്നു പറഞ്ഞു പഠിപ്പിച്ചിരുന്നവർ ഇപ്പോൾ 'നെഗറ്റീവ് ' എന്നു കേൾക്കാൻ കൊതിക്കുന്നു. ആൾക്കൂട്ടത്തിലൊരാളാകാൻ കൊതിച്ചിരുന്നവർ ആൾക്കൂട്ടം കണ്ടാൽ പേടിച്ചോടുന്നു. ആചാരങ്ങൾ മുടക്കാൻ ഭയപ്പെട്ടിരുന്നവർ ആചാരങ്ങളെ വേണ്ടന്നു വയ്ക്കുന്നു.

എക്സിക്യൂട്ടീവ് സ്റ്റൈൽ ജോലികൾ മാത്രം ചെയ്തിരുന്നവർ വഴിയരികിൽ മീനും കപ്പയും വിൽക്കുന്നു. ഒന്നും ശാശ്വതമല്ലെന്ന തിരിച്ചറിവ് നമ്മിൽ ഉറപ്പിച്ചെടുക്കുവാൻ ഒരു വൈറസിനു സാധിച്ചു. ഇനി പഴയതിലേക്ക് ഒരു തിരിച്ചുപോക്കുണ്ടാകുമോ എന്ന് ആർക്കും ഉറപ്പില്ല.

ഈ മാറ്റങ്ങൾ മനുഷ്യനെ എത്രമാത്രം മാനസികമായും സാമ്പത്തികമായും ബാധിക്കുന്നു എന്ന പഠനങ്ങൾ ലോകമെമ്പാടും നടന്നു കൊണ്ടിരിക്കുകയാണ്. ഇതിന്റെ ഭാഗമായി ബിസിനസ്സ് ലോകത്തിന്റെ ഭാവിയെന്ത് എന്ന ചോദ്യവുമായി ആഡ്കോം ഒരു സംവാദം നടത്തുന്നു.
ബിസിനസ്സിനും കോവിഡോ?

**ചീഫ് എഡിറ്റർ**

ആഡ്കോം സംവാദം

# ബിസിനസ്സിനും കോവിഡോ ?

**പ്രതിസന്ധികളിൽ തളരുന്നവരും പ്രതിസന്ധികളെ അവസരങ്ങളാക്കി പ്രസരിപ്പോടെ മുന്നോട്ടു കുതിക്കുന്നവരുമുണ്ട്. കൊറോണ വൈറസ് സൃഷ്ടിച്ച മഹാമാരി ഇന്ന് ലോകത്തിനു മുന്നിൽ വലിയൊരു ചോദ്യചിഹ്നമായി നിൽക്കുന്നു. ഈ പ്രതിസന്ധിയെ ബിസിനസ്സ് ലോകം എങ്ങനെ കാണുന്നു?**
**'ആഡ്കോം സംവാദം' ഈ ലക്കത്തിൽ ആരംഭിക്കുന്നു.**



**പ്രഗേഷ്**
ആർട്ട് ഡയറക്ടർ

## ആശങ്കയില്ലാതെ ആശയങ്ങളിലൂടെ വളരാൻ ശ്രമിക്കാം

കൊറോണ എന്ന മഹാമാരി ലോകത്തിലെ എല്ലാ മേഖലയെയും ഒരുപോലെ തന്നെ ബാധിച്ചിട്ടുണ്ട്. പ്രത്യേകിച്ചും നമ്മുടെ വ്യാപാര മേഖലയെ അതിനാൽ തന്നെ പല ബിസിനസുകാരും ഇനി എന്ത് ചെയ്യണമെന്ന ആശങ്കയിലാണ് എന്ന് പറയാതെ വയ്യ. ഇതിനിടയിലും അനാവശ്യമായി ഉണ്ടാക്കുന്ന വിലവർദ്ധനവും, അധിക നികുതികളും അതുപോലെയുള്ള മറ്റു സാമ്പത്തിക ബാധ്യതകളും സാധാരണക്കാരായ ജനങ്ങളെ എന്നപോലെ ഓരോ ബിസിനസുകാരനെയും നന്നായി കുഴപ്പിക്കുന്നുണ്ട് എന്നത് യാഥാർഥ്യമാണ്. ഇങ്ങനെ ഇനി മുന്നോട്ട് ബിസിനസ് കൊണ്ടുപോകാൻ സാധിക്കില്ല എന്ന് പറഞ്ഞ് ബിസിനസ് നിർത്തുന്നതും, തൊഴിലാളികളെ കുറച്ച് കൊണ്ട് മുന്നോട്ട് പോകുന്നവരും നമുക്കിടയിൽ വർദ്ധിച്ചു വരുന്നുണ്ട്.

എന്നാൽ നമ്മൾ ചിന്തിക്കേണ്ട മറ്റൊരു വശം കൂടിയുണ്ട്. ഇത്രയധികം പ്രയാസങ്ങൾ നിലനിൽക്കുന്ന ഈ കാലത്തും അതിസമർത്ഥമായി ചിലർ ഉപഭോക്താക്കളുടെ ആവശ്യങ്ങൾ കണ്ടറിഞ്ഞ് ആ മേഖലയിൽ പുതിയ സംരംഭങ്ങൾക്ക് തുടക്കം കുറിച്ച് പ്രവർത്തിക്കുന്നു എന്നത് ഒരു പുതിയ മാറ്റത്തിന്റെ തുടക്കമായി നമ്മൾ കാണേണ്ടതാണ്. അവരെപോലുള്ളവരിൽ നിന്ന് പ്രചോദനം ഉൾക്കൊള്ളുകയും, പുതിയ മേഖലകളെക്കുറിച്ച് പഠിക്കുകയും അത് കണ്ടെത്തി നമ്മുടെ ഉൽപന്നവും, സേവനവും എങ്ങിനെ വിൽക്കാം എന്നാണ് ഇപ്പോൾ ചിന്തിക്കേണ്ടത്. മാറ്റങ്ങൾ എല്ലാ കാലത്തും ഉണ്ടായിട്ടുണ്ട്.അതിനനുസരിച്ച് മാറാൻ തയ്യാറെടുക്കുകയാണ് ഓരോ ബിസിനസുകാരനും ചെയ്യേണ്ടത്.

ഇന്ന് എല്ലാ മേഖലയും ഓൺലൈൻ പ്ലേറ്റ്ഫോം സംവിധാനങ്ങളെ ആശ്രയിച്ചാണ് നിലനിൽക്കുന്നത്. അതിനാൽ തന്നെ നമ്മൾ പുതിയ സാങ്കേതിക വിദ്യകളെക്കുറിച്ചും, അതിന്റെ സാധ്യതകളെക്കുറിച്ചും നല്ലതുപോലെ പഠിക്കുകയും അത് എത്രയും വേഗം പ്രയോജനപ്പെടുത്തുകയും ചെയ്യുക. കാലം കഴിയുന്തോറും ഇനി എല്ലാ സേവനങ്ങളും ഉൽപ്പന്നങ്ങളും ഈ മേഖലയിലൂടെ ആയിരിക്കും വിപണനം ചെയ്യപ്പെടുക എന്നത് ഓരോ ചെറുതും വലുതുമായ കച്ചവടക്കാർ മനസിലാക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. നിലവിലെ സാഹചര്യം അതിനുള്ള അവസരമായി കാണുകയാണ് ചെയ്യേണ്ടത്.

എല്ലാം പഴയതുപോലെ ആകും എന്ന് ചിന്തിച്ചിരിക്കുന്നവരാണ് ഇപ്പോഴും നമ്മളിൽ പലരും. എന്നാൽ ഓർക്കുക ഒന്നും ഇനി പഴയതുപോലെ ആകില്ല. എല്ലാം പുതിയ രീതിയിൽ ഉള്ള മാറ്റങ്ങൾക്ക് വിധേയമായിക്കൊണ്ടിരിക്കുകയാണ് എന്ന് നമ്മൾ തിരിച്ചറിയണം. ലോകം ഒരു പുതിയ വാതിൽ തുറക്കുകയാണ്, അവിടെ നിങ്ങൾക്ക് മുന്നോട്ട് പോകണം എന്നുണ്ടെങ്കിൽ നിങ്ങൾ അതിസമർത്ഥന്മാരും, ദീർഘവീക്ഷണത്തോടെ നിങ്ങളുടെ ബിസിനസിനെ നയിക്കാൻ കഴിവുള്ളവരുമായിരിക്കണം.

പഴയതുപോലെ അല്ല, പുതിയതുപോലെ എങ്ങിനെ എന്റെ ബിസിനസ് മെച്ചപ്പെടുത്താം എന്നതിനെക്കുറിച്ച് മാത്രം ചിന്തിക്കുക, അതിന് വേണ്ടി പ്രവർത്തിക്കുക. മുൻപ് നിങ്ങൾ ബിസിനസിന് വേണ്ടി ചിലവഴിച്ചതിനേക്കാൾ അല്പം സമയം കൂടുതൽ ഇനി നീക്കിവെക്കുക. ബിസിനസിന്റെ ഉയർച്ചക്ക് കാര്യക്ഷമമാകുന്ന പ്രവർത്തനങ്ങൾ എന്തൊക്കെയാണ് എന്ന് തിരഞ്ഞു കണ്ടെത്തുക. ആശങ്കയില്ലാതെ ആശയങ്ങളിലൂടെ നമ്മുക്ക് പുതിയ ലോകം സൃഷ്ട്ടിക്കാൻ ഇനിയും സാധിക്കും എന്ന് സ്വയം വിശ്വസിക്കുക.



**അരുൺരാജ് കർത്താ**
Ark Productions Pvt Ltd.

# തേടാം പുതിയ ഉയരങ്ങൾ

അഡ്വർടൈസ്മെന്റ് ഇൻഡസ്ട്രി വളരെയധികം ഭീഷണി നേരിടുന്ന ഒരു കാലഘട്ടത്തിൽ കൂടി തന്നെ ആണ് കടന്നു പോയി കൊണ്ടിരുന്നത്, അതിനിടയിൽ ആണ് കോവിഡ് എന്ന മഹാമാരിയുടെ കടന്നു വരവ്. തീർച്ചയായും എല്ലാ ഇൻഡസ്ട്രികളെക്കാൾ ഉപരി നമ്മുടെ ഇൻഡസ്ട്രിയെ വളരെ സീരിയസ് ആയി തന്നെ ഇത് ബാധിച്ചു.

ആദ്യം കരുതി എല്ലാം ഇതോടെ തീർന്നു എന്നു, പലരും മറ്റു തൊഴിൽ മേഖല അന്വേഷിക്കാൻ തുടങ്ങി. ഇന്റർനാഷണൽ, നാഷണൽ ക്ലെയന്റുകളുമായി സംസാരിച്ചു തുടങ്ങിയപ്പോൾ അവർക്കും കാര്യങ്ങളിൽ വ്യക്തത ഇല്ല. സാധാരണ ജനങ്ങളുടെ കയ്യിൽ കാശില്ല. അവർ ആഡംബര വസ്തുക്കൾ വാങ്ങുന്നതു ഒഴിവാക്കി തുടങ്ങി, ജനങ്ങളിൽ പണം save ചെയ്യുവാൻ ഉള്ള Tendency മുൻപെങ്ങും ഇല്ലാത്ത വിധം വർധിച്ചു.

ഈ സാഹചര്യത്തിൽ ടിവി, ഏസി, ഫ്രിഡ്ജ് മുതലായ ഇലക്ട്രോണിക്സ് ഐറ്റംസിന്റെ ബിസിനസിനെ കാര്യമായി ബാധിച്ചു, മൊബൈൽ ബിസിനസിനെയും, ടെക്സ്റ്റയിൽ, ജൂവലറി ബിസിനസ്സുകളെയും നിർമാണ മേഖല ഉൾപ്പെടെ എല്ലാ ബിസിനസ് മേഖലയെയും ബാധിച്ചു. ചാനലുകളിൽ പരസ്യ നിരക്കുകൾ കുത്തനെ കുറച്ചിട്ടും പലരും ചാനൽ പരസ്യങ്ങളിലേക്കു താൽപ്പര്യം പ്രകടിപ്പിക്കാത്ത അവസ്ഥ വന്നു ചേർന്നു.

പക്ഷെ Fast-moving consumer goods (FMCG) നു, നല്ല ബിസിനസ് ഉണ്ട്. സ്റ്റോക്ക് എത്തിക്കാൻ പറ്റാത്ത അവസ്ഥ വരെ ഉണ്ടായിരുന്നു. ഇതു ചെറുകിട വ്യവസായികൾക്കു വളരെ ഗുണപ്രദം ആയി, സ്ഥിരം ഉപയോഗിക്കുന്ന ബ്രാൻഡുകൾ ഇല്ലെങ്കിൽ, ലഭ്യമായ ബ്രാൻഡുകൾ വാങ്ങാൻ ആൾക്കാർ തയ്യാർ ആയി തുടങ്ങി.

ഇവിടെ ആണ് വീണ്ടും പരസ്യ മേഖലയുടെ സാധ്യതകൾ. പുതിയതായി ഉദയം ചെയ്യുന്ന ബ്രാൻഡ്കൾക്കോ, മുൻപ് ഉണ്ടായിരുന്നതും മുഖ്യധാരയിൽ എത്തിപെടാത്തതുമായ ബ്രാൻഡ്കൾക്കോ ഇത് സുവർണാവസരം ആണ്. മികച്ച പരസ്യ ഏജൻസി/ പ്രൊഡക്ഷൻ ഹൗസുകളെ കണ്ടെത്തി അവരെ പൂർണ്ണമായും വിശ്വാസത്തിൽ എടുത്തു ചെറിയ മുതൽമുടക്കിൽ പരസ്യങ്ങൾ ചെയ്തു തങ്ങളുടെ ബ്രാൻഡിനെ മുഖ്യധാരയിൽ എത്തിക്കാൻ കിട്ടിയ സുവർണ്ണ അവസരം.

ഇവിടെ ക്രിയേറ്റീവ് ആയി മികച്ച ആശയങ്ങൾ കൊണ്ടുവരുന്ന പരസ്യ ഏജൻസി/ പ്രൊഡക്ഷൻ ഹൗസുകൾക്കും ഉയർന്ന സാധ്യത ആണ്. ഞാൻ ഈ പറയുന്നതു FMCG product കൾക്ക് മാത്രം അല്ല എല്ലാ പുതിയ ബ്രാൻഡുകൾക്കും ബാധകം ആണ്.

ഞങ്ങൾ ARK Productions, ഏകദേശം നാലോളം പുതിയ ബ്രാൻഡുകളുമായി കൈ കോർത്തു കഴിഞ്ഞു, ഓരോ ബ്രാൻഡിനും വേണ്ടി പ്രത്യേകം brand strategist നെയും Creative Directors നെയും assign ചെയ്താണ് ഞങ്ങൾ വർക്ക് ചെയ്യുന്നത്.

ഇനി നിലവിൽ മാർക്കറ്റിൽ ഉള്ള എല്ലാ ബ്രാൻഡുകളുടെയും അവസ്ഥ എടുക്കാം, അവരെ സംബന്ധിച്ചിടത്തോളം ബിസിനസ് കൂട്ടണം എന്നുണ്ടെങ്കിൽ ഇനി പുതിയ അഡ്വർടൈസ്മെന്റ് കൂടിയേ തീരൂ, ഇവിടെ Ad Agency അല്ലെങ്കിൽ Production house തിരഞ്ഞെടുക്കുമ്പോൾ ശ്രദ്ധിക്കേണ്ട കാര്യം ഉണ്ട്. ബഡ്ജറ്റ് ആയിരിക്കരുത് മാനദണ്ഡം, പഴയ വീഞ്ഞ് പുതിയ കുപ്പിയിൽ ആക്കി വരുന്നവരോട് 'കടക്കു പുറത്ത്' എന്ന് പറയണം.

നല്ല നല്ല ആശയങ്ങളും ആയി വരുന്നവർ ഒരുപാട് ഉണ്ട് അവർക്കു വർക്ക് കൊടുത്തു നോക്കു, ബ്രാൻഡിന്റെ ലെവൽ തന്നെ മാറും. കോവിഡിനു മുൻപുള്ള പരസ്യങ്ങൾ കൊണ്ട് കോവിഡിനോടൊപ്പമോ, കോവിഡിനു ശേഷമോ പ്രയോജനം ഇല്ല. അതു കൊണ്ട് പുതിയ ആശയങ്ങൾ, മാറിയ കാലത്തിനു ഒപ്പം സഞ്ചരിക്കുന്ന പരസ്യങ്ങൾ ആണ് വേണ്ടത്. അങ്ങിനെ ഉള്ള പരസ്യങ്ങൾ ഉണ്ടാക്കുന്ന Agency കൾക്കും Production house കൾക്കും ഇനി അങ്ങോട്ട് ഒരുപാട് സാധ്യതകൾ ഉണ്ട്.

മാർക്കറ്റിൽ ഉള്ള ബ്രാൻഡുകൾക്കും പുതിയ ബ്രാൻഡുകൾക്കും വേണ്ടി പ്രത്യേകം ആയി ആശയങ്ങൾ തയ്യാർ ആക്കി, ബ്രാൻഡ്കൾക്ക് വേണ്ടത് വേണ്ടപോലെ ചെയ്യാൻ ശ്രമിച്ചാൽ അഡ്വർടൈസ്മെന്റ് ഇൻഡസ്ട്രി പഴയതിലും ഉഷാർ ആകും, ഒരു സംശയവും വേണ്ടാ.

ഈ ലോകം പരിശ്രമശാലികളുടേതാണ്. മാറിയ കാലത്തിനൊപ്പം ദീർഘവീക്ഷണത്തോടെ ഉള്ള കാഴ്ചപാട് ആണ് ആവശ്യം. ARK Productions Pvt Ltd അതു മുൻപേ തിരിച്ചറിഞ്ഞു ഞങ്ങൾ ആ വഴിക്കുള്ള സഞ്ചാരത്തിൽ ആണ്. സാമാന മേഖലയിൽ ഉള്ള മറ്റു അഡ്വെർടൈസിങ് സുഹൃത്തുക്കളും അങ്ങിനെ തന്നെയോ അതിനും മുകളിലോ ആണെന്ന് ഞാൻ വിശ്വസിക്കുന്നു. covid കാലഘട്ടം പഠിപ്പിച്ച പാഠങ്ങൾ ഉൾക്കൊണ്ടു മുൻപോട്ടു പോയാൽ അഡ്വർടൈസ്മെന്റ് ഇൻഡസ്ട്രി എല്ലാ തകർച്ചകളും പഴങ്കഥ ആക്കി പുതിയ ഉയരങ്ങളിൽ എത്തും.



**ഹനീഫ കുരിക്കളകത്ത്**
സീനിയർ ജേണലിസ്റ്റ്

# ഇനി ജീവിതം കൊവിഡിനൊപ്പം

കൊവിഡിനു ശേഷമുള്ള ജീവിതത്തെ കുറിച്ചു ചിന്തിക്കേണ്ട സമയമായോ എന്നറിയില്ല. കൊവിഡിനൊപ്പമുള്ള ജീവിതത്തെക്കുറിച്ചുള്ള ആലോചനയാണ് വേണ്ടത്. കാരണം കൊവിഡ് രോഗമാണോ മരണമാണോ എന്നു തിരിച്ചറിയാനാവാത്ത അവസ്ഥയിലാണ്. രോഗികളുടെയും മരണപെടുന്നവരുടെയും എണ്ണം കൂടി വരികയാണ്. ഈ സാഹചര്യത്തിൽ അടച്ചിടൽ പരിഹാരമല്ല. കൊവിഡ് നിയന്ത്രണവിധേയം എന്ന വാർത്തകൾക്കു പിറകെ രോഗം വീണ്ടും കണ്ടെത്തിയെന്ന വാർത്തകളും അതേ കേന്ദ്രങ്ങളിൽ നിന്നു വന്നുകൊണ്ടിരിക്കുകയാണ്. വൈറസ് വ്യാപനം കുറയുമെന്ന കാലത്തെകുറിച്ചും തിട്ടമില്ല. സെപ്തംബർ എന്നും ഡിസംബർ എന്നും ചിലർ പറയുന്നു. അടുത്ത വർഷം വരെ തുടരുമെന്ന ആശങ്കയും ചിലർ പങ്കുവയ്ക്കുന്നു. കൊവിഡ് ഭീഷണി പൂർണ്ണമായും വിട്ടൊഴിയില്ല എന്ന മുന്നറിയിപ്പു നൽകുന്നവരുമുണ്ട്. പ്രതിരോധ മരുന്നുമായി ബന്ധപ്പെട്ടു നമ്മുടെ രാജ്യത്തടക്കമുയരുന്ന രാഷ്ട്രീയ ആരോപണപ്രത്യാരോപണങ്ങൾ വേറെയും.

തരിശിട്ട പാടങ്ങൾ ഇലകൊഴിഞ്ഞു വീണിട്ടും വിളവെടുക്കാനാവാത്ത മുന്തിരി തോട്ടങ്ങൾ, മനുഷ്യ ചൂരറിയാത്ത എല്ലും തോലുമായി പട്ടിണി കിടന്നു ചാകാറായ വളർത്തുമൃഗങ്ങൾ, സ്വന്തക്കാർക്കും ബന്ധുക്കൾക്കും സുഹൃത്തുക്കൾക്കും വേണ്ടി ദിവസേന ശവക്കുഴിവെട്ടി കാലന്റെ കാലൊച്ചകൾക്കു കാതോർത്തു കഴിയുന്ന മനുഷ്യക്കോലങ്ങൾ. ആറാം നൂറ്റാണ്ടിൽ രചിക്കപ്പെട്ട എക്സിസിയാറ്റിൽ ഹിസ്റ്ററി എന്ന കൃതിയിൽ ജോൺ ഓഫ് എ ഫേസൂസ് പ്ലേഗുകാലത്തു കണ്ട ഒരു ഗ്രാമത്തെക്കുറിച്ചു നൽകിയ വിവരണമാണ്. മഹാമാരി ലോകത്തുണ്ടാക്കിയ ഭീകരാവസ്ഥകളെയും അതിനെ അതിജീവിച്ച മനുഷ്യകുലത്തേയും കുറിച്ചുള്ള വിശേഷങ്ങൾ ആർക്കൈവുകൾ പരതിയാൽ നമുക്കു വായിക്കാൻ കിട്ടും. പക്ഷേ അന്നത്തെയും ഇന്നത്തെയും അവസ്ഥ വ്യത്യസ്ഥമാണ്. പ്ലേഗ്, കോളറ, സ്പാനിഷ് ഫ്ളൂ, വസൂരി, ടി.ബി. തുടങ്ങിയ മാരകരോഗങ്ങളെ അതിജീവിച്ചവരാണ് മനുഷ്യർ. അന്നത്തേത് പോലെ ഇല്ലായ്മകളുടേയും അറിയായ്മയുടേയും കാലമല്ല ഇത്. ആരോഗ്യ സാങ്കേതിക സാമ്പത്തിക മേഖലകളിൽ ഏറെ മുന്നേറ്റം അവകാശപ്പെടുന്ന കാലത്താണ് നാം ജീവിക്കുന്നത്. വിരൽതുമ്പിലൂടെ ലോകത്തെ കാണുന്ന കാലമാണ്. എന്നിട്ടും സൂക്ഷ്മദൃഷ്ടിയിൽപോലും പതിയാത്ത വൈറസിനു മുന്നിൽ പകച്ചു നിൽക്കുകയാണ്. വൈറസ്മൂലം മാത്രം സംഭവിക്കുന്ന മരണമല്ല. രോഗത്തെ ഭയന്നു ഹൃദയംപൊട്ടി മരിച്ചവരുടേയും ആത്മഹത്യ ചെയ്തവരുടെയും കണക്കുകൾ കൊവിഡ് മരണത്തിന്റെ പട്ടികയിലുണ്ട്. വ്യക്തികൾക്കും സമൂഹത്തിനും ഭരണകൂടത്തിനും വരുത്തിവെച്ച വരുമാന നഷ്ടങ്ങളുടെ കണക്കുകളും ഭീകരമാണ്. നേരത്തെ സംഭവിച്ച മാരകരോഗങ്ങളുടെ പേരിൽ ഇത്തരമൊരവസ്ഥ നേരിടേണ്ടി വന്നിട്ടില്ല. പൂർവ്വ സ്ഥിതിയിലേക്കു തിരിച്ചുപോവുക എന്നതിനു പകരം പുതിയലോകത്തെകുറിച്ചുള്ള ആലോചനയാണ് വേണ്ടത്. കൊവിഡിനൊപ്പമുള്ള ജീവിതത്തെകുറിച്ച്.

കഴിഞ്ഞ മൂന്നുമാസത്തിനിടയിൽ ജീവിത ചര്യകളിലും ആഹാരരീതിയിലും സാമൂഹ്യബന്ധങ്ങളിലും നമുക്ക് ഏറെ മാറാൻ കഴിഞ്ഞിട്ടുണ്ട്. ശാരീരികശുചിത്വവും പരിസര ശുചിത്വവും നിർബന്ധമാണെന്ന ബോധം ഗൗരവത്തോടെ ഓർത്തെടുക്കാൻ കൊവിഡ് നമ്മെ സഹായിച്ചു. ഇടക്കിടെ കൈ കഴുകുക, പൊതുസ്ഥലത്ത് തുപ്പാതിരിക്കുക എന്നതിനോടൊപ്പം വീടിന്റെ മുക്കും മൂലയും ശുചിയാക്കി. അടുക്കളകൾ മിനുക്കിയെടുത്തു. ആർക്കും വേണ്ടാതെ വർഷങ്ങളായി കുത്തിനിറച്ചു വീടിന്നവിടേയും ഇവിടേയുമായി സൂക്ഷിച്ച പാഴ് വസ്തുക്കൾ എടുത്തു മാറ്റി. സമത്വവും മിതത്വവും പാലിക്കണമെന്ന ഉൾവിളിയും കൊവിഡ് നമുക്ക് പകർന്നു നൽകി. പിസ്സയും ബർഗറും ഷവർമ്മയും ഫ്രൈഡ്റൈസും ഇല്ലാതെ ജീവിക്കാമെന്ന സന്ദേശം പുതുതലമുറയ്ക്ക് പകർന്നു നൽകാൻ കഴിഞ്ഞു. ആർഭാടവും അനാവശ്യ യാത്രകളും ഒഴിവാക്കാമെന്നു പഠിച്ചു. എവിടെയോ സൂക്ഷിച്ച തൂമ്പയും ഉപകരണങ്ങളും പൊടിതട്ടിയെടുത്തു പറമ്പിലും മുറ്റത്തുമിറങ്ങി കൃഷിയെ ശ്രദ്ധിച്ചു. നമുക്കുവേണ്ടിയാണ് ഭൂമിയും ഭൂമിയിലെ സകലവുമെന്ന ചിന്ത കൊവിഡ് കാലത്തു താൽക്കാലികമായെങ്കിലും മറന്നു. പ്രകൃതി കൂടുതൽ മനോഹരമായി. പ്രമുഖ പരിസ്ഥിതി ഫോട്ടോഗ്രാഫറും എഴുത്തുകാരനുമായ എൻ.എ.നസീർ ഒരു പ്രമുഖ വാരികയിലെഴുതിയ വരികൾ വായിക്കാം. ''നാം നാട്ടിലെ വൈറസിനെ ഭയന്നു വീട്ടിലിരിക്കുമ്പോൾ കാട്ടിലെ അവസ്ഥ എന്താണെന്നു ചിന്തിച്ചോ? അവിടെ ഉത്സവം അതിന്റെ പാരമ്യത്തിലാണ്. നാം നടന്നുണ്ടാക്കിയ വഴികളെല്ലാം മരങ്ങളിലെ ഇലപൊഴിഞ്ഞും പുൽ നാമ്പുകൾ പടർന്നു മൂടികഴിഞ്ഞു. ബോട്ടിന്റെ പുകയും എണ്ണയും കലരാത്ത തടാകത്തിന്റെ അടി തട്ടിൽ നിന്നു മീൻ കുഞ്ഞുങ്ങളും വെള്ളാരം കല്ലുകളും സൂര്യനെ കാണുന്നു. വാഴച്ചാലിലെ ചാലക്കുടി പുഴയുടെ താരാട്ട് കേട്ടുറങ്ങുന്നു.''



**നന്ദകുമാർ കർത്താ**
മാനേജിംഗ് എഡിറ്റർ
സ്നേഹഭൂമി, ആലുവ.

# ചിലവുകൾ ചുരുക്കി മറികടക്കാം

ലോകമാകെ സാമ്പത്തിക മാന്ദ്യം, ഒറ്റവാക്കിൽ പറഞ്ഞാൽ ഇതാണ് കോവിഡിന്റെ പ്രത്യാഘാതം. ലോക ജനസംഖ്യയുടെ മൂന്നിൽ രണ്ടു ഭാഗം വസിക്കുന്ന വികസ്വര രാജ്യങ്ങളിലാണ് സാമ്പത്തിക പ്രശ്നം രൂക്ഷമാവുക. ലക്ഷം കോടി ഡോളറിന്റെ നഷ്ടമാണ് ആഗോള സമ്പദ്‌വ്യവസ്ഥയിൽ ഉണ്ടാകുക. ഉത്പാദനം കുറയും, വിതരണശൃംഖലകൾ തടസ്സപ്പെടും, നിക്ഷേപം കുറയും.

എന്നാൽ ഇവിടെ ഇന്ത്യയിൽ ബിസിനസ്സിന്റെ ഭാവി എന്താകുമെന്നുള്ളതാണ് വിഷയം. ബിസിനസ്സിന്റെ സമസ്തമേഖലകളിലും വളർച്ചയുടെ ഗ്രാഫ് കഴിഞ്ഞ മൂന്നു മാസമായി താഴേക്കാണ്. ഹോട്ടൽ, ടൂറിസം, പൊതുഗതാഗതം, സലൂണുകൾ എന്തിന് ഇങ്ങേയറ്റം ചെറിയ ചായക്കടകൾ, തട്ടുകടകൾ മുതലായവ വരെ എത്രയോ ലക്ഷം രൂപയുടെ തകർച്ച !

വ്യവസായങ്ങളെ പുനരുജ്ജീവിക്കാൻ 'ആത്മ നിർഭർ' പദ്ധതിയുടെ ഭാഗമായുള്ള വായ്പാ പദ്ധതി സർക്കാർ പ്രഖ്യാപിച്ചിട്ടുണ്ട്. ഇത് നടപ്പായിൽ വലിയ ആശ്വാസമായിരിക്കും. പുതിയ 'സ്റ്റാർട്ടപ്പു'കൾക്ക് വേണ്ടി വലിയ ലോണെടുത്തിട്ടുള്ളവർ ഇന്ന് കടക്കെണിയിലാണ്. വായ്പകൾക്ക് ആറുമാസത്തെ മോറട്ടോറിയം ഏർപ്പെടുത്താൻ റിസർവ് ബാങ്ക് നിർദ്ദേശിച്ചുള്ളത് വലിയ ആശ്വാസമാണ്. ഒരു വ്യവസായത്തിന്റെ തകർച്ചയെന്നത് രണ്ടോ മൂന്നോ പേരെ മാത്രമല്ല, അതുമായി പ്രത്യക്ഷമായും പരോക്ഷമായും സഹകരിക്കുന്ന അനേകായിരങ്ങളെ ബാധിക്കും. ഉദാഹരണത്തിന് കോവിഡ് ഭീഷണിയെ തുടർന്ന് നിർത്തിവെച്ച സിനിമാവ്യവസായം. സൂപ്പർ സ്റ്റാറുകൾക്ക് ഇത് ബാധകമാകില്ലെങ്കിലും എത്രയോ ആളുകളാണ് ഇതുകൊണ്ട് ഉപജീവനം നയിക്കുന്നത്. അവരിൽ പലരും ആത്മഹത്യയുടെ വക്കിലാണ്. അതിഥിതൊഴിലാളികളുടെ മടക്കം നിർമ്മാണമേഖലയെ സാരമായി ബാധിച്ചിട്ടുണ്ട്. ലോക്ക്ഡൗൺ കാലത്ത് മിക്ക സ്വകാര്യസ്ഥാപനങ്ങളും തൊഴിലാളികളെ പരിച്ചുവിടുകയോ, പകുതിയാക്കി കുറക്കുകയോ, ശമ്പളം വെട്ടിച്ചുരുക്കുകയോ ചെയ്യുന്നു. തൊഴിൽ നഷ്ടപ്പെട്ട വിദേശമലയാളികളുടെ മടക്കം നമ്മുടെ സമ്പദ്‌വ്യസ്ഥയ്ക്കേറ്റ കനത്ത പ്രഹരമാണ്. മടങ്ങിപ്പോയ അതിഥിതൊഴിലാളികളുടെ വിടവ് മടങ്ങിയെത്തിയ പ്രവാസികൾക്ക് നികത്താനാവുമോ?

ഇതിനിടയിലും ലാഭമുണ്ടാക്കുന്ന ചില ബിസിനസ്സുകൾ ഉണ്ട്. കോവിഡിനെ പ്രതിരോധിക്കാനുള്ള മാസ്ക്കുകൾ, സാനിറ്റൈസറുകൾ, കിറ്റുകൾ മുതലായവ ഉണ്ടാക്കുന്ന സംരംഭകർ അത്യാവശ്യത്തിന് ലാഭം കൊയ്യുന്നതും മറക്കാനാവാത്ത കാര്യമാണ്. ചിലവുകൾ ചുരുക്കിയും ആർഭാടങ്ങൾ ഒഴിവാക്കിയും നമുക്ക് ഈ കോവിഡ്കാലത്തെയും മറികടക്കാനാകും.



**Suman**
Actress

# Lets inspire to overcome

Covid 19 turned Entire world upside down with panic, fear, anger, anxiety and lot more. The whole world experienced grief, lives at risk with a micro organism called CORONA virus.

The world economy is been hit hard, losing jobs, hunger and pain everywhere . our warriors Doctors, Hospital staff, Police department, Health department are working hard 24/7 to fight this covid -19. A big salute for them and the government. Is nature teaching us something? yes of course the fading (forgotten) traditional values, our ancestral beliefs, our teachings and our cultural values.

Me being an actress working in sandalwood film industry, covid 19 has hit us hard too, our shoots been held, film and modeling projects been postponed, our shooting staff daily workers facing survival issues. This is the time where we join the hands to support each other, the staff which we have drivers the maids etc. We should stretch our hand helping them financially too. This is the time we should stand by them support and grow together.

Covid -19 has made me to learn a lot during lockdown, I take things positively, it did affect me a little but I got into technical side of films as well like writing scripts, made my own food and enjoyed cooking spending time with parentsand friends through video calls and getting spiritual as well. But I do miss my gym and dance classes but learned a new way of working out through yoga and stretches at home .

Lets us be compassionate towards nature, animals, birds and eco system and people whom we work and deal with. Lets include social distancing, lets start a healthy living, lets inspire for the next generation.



**നിസാർ ഇബ്രാഹിം**
പ്രസിഡന്റ്, കുമാരപുരം സഹകരണ ബാങ്ക്

# അതിജീവനത്തിന്റെ പാതയിൽ ഒന്നിച്ചു നിൽക്കാം

കൊറോണയുടെ തീപ്പൂരയിലാണ് ലോകം. ദിനം പ്രതി ഉയർന്നു വരുന്ന രോഗ നിരക്കും മരണനിരക്കും ആശങ്കപ്പെടുത്തുന്നു.

ലോകമെമ്പാടും 198-ലേറെ രാജ്യങ്ങളിൽ രോഗം പടർന്നിട്ടുണ്ട്. ഒരു കോടിയിലേറെ പ്രഖ്യാപിത രോഗികളും അഞ്ച് ലക്ഷത്തിലധികം മരണവും നടന്നു കഴിഞ്ഞിരിക്കുന്നു. മാർച്ചിന്റെ അവസാന പാദത്തിൽ കൊട്ടിയടക്കപ്പെട്ട രാജ്യം, വിവിധ മേഖലകളിൽ പിന്നീട് തുറക്കപ്പെട്ടുവെങ്കിലും ഇനിയും തുറക്കാത്ത നിരവധി മേഖലകളുണ്ട്. സിനിമ, ഹോട്ടൽ, ടൂറിസം തുടങ്ങിയവ തുറന്നു പ്രവർത്തിക്കുവാൻ ഇനിയുമേറെ കാത്തിരിക്കണം.

കോവിഡ് ഉയർത്തിയ വ്യവസായ പ്രതിസന്ധികളെകുറിച്ച് ചിന്തിക്കുമ്പോൾ ചില കാര്യങ്ങൾ പറയാതെ വയ്യ. 53 ശതമാനം ബിസിനസുകളെയും കോവിഡ് വിഴുങ്ങിയിരിക്കുന്നു. ചെറുകിട ഇടത്തരം സംരംഭങ്ങളിലേറെയും തകർച്ച നേരിടുകയാണ്. കയറ്റുമതി മേഖല ഏറെക്കുറെ നിശ്ചലമായിരിക്കുന്നു. തൊഴിലാളികളുടെ ലഭ്യതക്കുറവിൽ നിർമ്മാണമേഖലയും പ്രതിസന്ധിയിലായിരിക്കുന്നു.

എങ്കിലും ചില പ്രത്യാശകളുടെ കണക്കുണ്ട്. 1895 ൽ ചൈനയിൽ നിന്നും പടർന്നു പിടിച്ച പ്ലേഗ് ഇന്ത്യയിലെത്താൻ 10 വർഷങ്ങളെടുത്തു, തുടർന്ന് മഹാമാരിയായി ലോകമെങ്ങും ലക്ഷക്കണക്കിന് ആളുകളെ മരണത്തിലേക്ക് തള്ളിവിട്ടു. അക്കാലയളവിൽ തന്നെയായിരുന്നു സ്പാനിഷ് ഫ്ളൂ രോഗം പകരാൻ തുടങ്ങിയത്. ഒരു പനിയിൽ തുടങ്ങിയ രോഗം സ്പെയിനിൽ നിന്നും മറ്റു രാജ്യങ്ങളിലേക്ക് അതിവേഗത്തിൽ പടർന്ന് 5 കോടിയിലേറെ ആളുകളെ കൊന്നൊടുക്കി. പ്ലേഗിന്റെയും, സ്പാനിഷ് ഫ്ളൂവിന്റെയും മരണച്ചുഴിയിൽപ്പെട്ട് ലോകം നിശ്ചലമായി, എങ്കിലും 1922 യോടു കൂടി ഒരു ഫീനിക്സ് പക്ഷിയെ പോലെ ലോക സമ്പദ്ഘടന തിരികെ വന്നു.

കൊറോണയിൽ നിന്നും നാം അതിവേഗം കരകയറും, ചരിത്രം അതാണ് നമ്മെ പഠിപ്പിക്കുന്നത്. തകർച്ചകളും പ്രതിസന്ധികളും മനുഷ്യന് ഇതം പ്രഥമമല്ല. കാലാന്തരങ്ങളായി ഇത്തരം മഹാവിപത്തുകൾ അവനെ നിരന്തരം വേട്ടയാടുന്നുണ്ട്. എന്നാൽ ഐക്യത്തോടെയും ബുദ്ധിപൂർവ്വമായ പ്രവർത്തനങ്ങളോടെയും അവൻ വീണ്ടും ശക്തനായി തീരുന്നു.

1930 ൽ നേരിട്ട ചരിത്രത്തിലെ ഏറ്റവും വലിയ സാമ്പത്തിക മാന്ദ്യം നാം വായിച്ചറിഞ്ഞിട്ടുള്ളതാണല്ലോ. ലോകം തകർന്ന് തരിപ്പണമായെന്ന പ്രശസ്തരുടെ കുറിപ്പുകൾ അക്കാലത്തെ മാധ്യമങ്ങളിൽ നിറഞ്ഞുനിന്നിരുന്നു. എന്നാൽ എത്ര വേഗമാണ് ലോകം സാധാരണ നില കൈവരിച്ചത്. കൂടുതൽ ശക്തമായ സമ്പദ്ഘടന ലോകത്ത് നിലവിൽ വന്നു. അതാത് രാജ്യങ്ങളിൽ വ്യവസായങ്ങൾ വർദ്ധിപ്പിച്ച് രാജ്യങ്ങൾ ശക്തിപ്പെട്ടു.

1939 മുതൽ 1945 വരെ നീണ്ടു നിന്ന രണ്ടാം ലോക മഹായുദ്ധത്തിൽ 8 കോടിയിലേറെ ആളുകളാണ് കൊല്ലപ്പെട്ടത്. ലോകം നിശ്ചലമായി. രാജ്യങ്ങൾ തമ്മിലുള്ള പരസ്പര സഹകരണവും സഹവർത്തിത്വവും ഇനി ഒരു കാലത്തും ഉണ്ടാവുകയില്ലെന്ന് ചരിത്രകാരന്മാർ വിധിയെഴുതി. പക്ഷേ യുദ്ധാനന്തരം എന്താണുണ്ടായത് ?

സമാധാനത്തിന്റെ പുതിയ ആകാശം നാം കണ്ടു. രാജ്യങ്ങൾ തമ്മിലുള്ള പരസ്പര സഹകരണം പതിന്മടങ്ങ് വർദ്ധിച്ചു. ഇന്ത്യക്ക് ലഭിച്ച സ്വാതന്ത്ര്യം പോലും ഇംഗ്ലണ്ടിന്റെ നവ ചിന്തയുടെ ഭാഗം തന്നെയായിരുന്നു.

ഓരോ തകർച്ചകൾക്കു ശേഷവും ലോകം ഉയർത്തെഴുന്നേറ്റത് സ്വയംപര്യാപ്തത വർദ്ധിപ്പിച്ചാണ്. കാർഷിക മേഖലയിലും, വ്യാവസായിക ഉല്പന്നങ്ങളുടെ മേഖലയിലും നാം കരുത്താർജിക്കേണ്ടതുണ്ട്. കേരളത്തിൽ കാർഷിക മേഖലയിൽ നിക്ഷേപങ്ങൾ നടത്തിയാൽ വലിയ ലാഭമുണ്ടാക്കാൻ സാധിക്കും. കാരണം കാലാവസ്ഥ ഏറെക്കുറെ സന്തുലിതമാണ്. പൂർണ്ണമായും യന്ത്രവല്കൃതമായ കാർഷിക വൃത്തിയാണ് ഉചിതം. വലിയ മാറ്റങ്ങൾ അത് കേരളത്തിൽ ഉണ്ടാക്കും.

മറ്റൊന്ന് കയറ്റുമതിയിൽ ഊന്നൽ നല്കുക എന്നതാണ് ലോക രാജ്യങ്ങളിലെ വിശാലമായ മാർക്കറ്റിനെ ഫലപ്രദമായി പ്രയോജനപ്പെടുത്തി, ഇടത്തരം ഉല്പന്ന നിർമ്മാതാക്കളുടെ ഉല്പന്നങ്ങൾ അത്തരം മാർക്കറ്റുകളിൽ സജീവമാക്കുക. നിരവധി അവസരങ്ങളാണ് ഉണ്ടാകാനിടയുള്ളത്.

ഉല്പന്ന നിർമ്മാണമേഖലയിൽ വിദഗ്ധ പരിശീലനം നല്കി സംരംഭകരെ സൃഷ്ടിക്കേണ്ടതും ഈ കാലത്തിന്റെ ആവശ്യമാണ്. അതിന് പഞ്ചായത്തുകൾ തോറും തൊഴിൽ പരിശീലന വേദികൾ ഒരുക്കുവാനും നാം ശ്രദ്ധിക്കേണ്ടതുണ്ട്. കരുതലോടെയുള്ള ആസൂത്രണം, കൃത്യമായ ഇടപെടൽ, കഠിനാദ്ധ്വാനം തുടങ്ങിയവ കാര്യശേഷിയുള്ള മികച്ച സംരംഭകരെ സൃഷ്ടിക്കുന്നു.

അതിജീവനത്തിന്റെ പാതയിൽ ഒന്നിച്ചു നിന്നാണ് നമ്മൾ അൽഭുതങ്ങൾ സൃഷ്ടിച്ചിട്ടുള്ളത്. മഹാപ്രളയം അതിന് സാക്ഷ്യപത്രമാണ്. നമുക്കിനിയും ചേർന്ന് നില്ക്കാം നമ്മുടെ നിലനില്പിന് ഭീഷിണിയുയർത്തുന്ന മഹാമാരിയെ ഒരുമിച്ചെതിർക്കാം...

ഏവർക്കും സുഭിക്ഷതയുടെ കാലം നേരുന്നു.



**ആര്യ രവീന്ദ്രൻ**
പത്രപ്രവർത്തക
കൊച്ചി

# വ്യവസായ രംഗത്തും നമുക്കൊരു കേരള മോഡൽ സൃഷ്ടിക്കാം

കോവിഡ് 19 മഹാമാരിയെ തുടർന്ന് ആഗോള തലത്തിൽ ആരോഗ്യ മേഖല ഒഴികെ മറ്റെല്ലാ മേഖലയും വലിയ തകർച്ചയിലാണ്. ഹിരോഷിമയ്ക്കും നാഗസാക്കിയ്ക്കും ശേഷം ഫിനിക്സ് പക്ഷിയെ പോലെ പറന്നുയർന്ന ജപ്പാനെ പോലെ നമുക്കും വിജയം കൊയ്യേണ്ടതുണ്ട്. ജോലി നഷ്ടപ്പെട്ട ഒരു ജനതയ്ക്കും തിരികെ വരുന്ന പ്രവാസികൾക്കുമായി നമുക്ക് മാറി ചിന്തിക്കണം. പ്രവാസികൾ മടങ്ങി വരുന്ന സ്ഥിതിക്ക് ഇവിടെ തൊഴിൽ അവസരങ്ങൾ വേണം. ഇതിന് പുതിയ സംരംഭങ്ങൾ വേണ്ടി വരും.

കേരളം സുരക്ഷിതമായ നിക്ഷേപത്തിനുള്ള ഇടമാക്കി വളർത്തുകയാണ് പ്രധാനം. ഇതിന് പറ്റിയ ഇടമല്ല എന്നുള്ള കാഴ്ചപ്പാട് മാറ്റാൻ ആയാൽ കൂടുതൽ സംരഭകർ ഇവിടെ നിക്ഷേപം നടത്തും.

ലൈസൻസിനും മറ്റു അനുമതിക്കും കാലങ്ങൾ സർക്കാർ ഓഫീസുകൾ കയറിയിറങ്ങുന്നത് ഒഴിവാക്കണം. ചുവപ്പ് നാടയുടെ കുരുക്കഴിക്കാൻ സർക്കാർ തന്നെ നേരിട്ട് ഇടപെടണം. കേരളത്തിലേക്ക് വരുന്ന വ്യവസായ സംരഭകർക്ക് സ്ഥാപനം തുടങ്ങാൻ ഒരാഴ്ചയ്ക്കകം ലൈസൻസ് നൽകും എന്ന മുഖ്യമന്ത്രിയുടെ വാക്കുകൾ ഏറെ പ്രതീക്ഷ നൽകുന്നതാണ്.

നിലവിൽ ഉത്പാദനം നിലച്ചു തളർച്ചയിലായ ചെറുകിട ഇടത്തര വ്യവസായ സ്ഥാപനങ്ങളെ രക്ഷിച്ചെടുക്കാൻ പാക്കേജ് വേണം. പലിശ രഹിത വായ്പകൾ അവർക്ക് വലിയ സഹായം ആകും.

മെഡിക്കൽ സാമഗ്രികളുടെ നിർമാണ യൂണിറ്റുകൾ തുടങ്ങാൻ പ്രോത്സാഹനം നൽകണം. ആരോഗ്യ രംഗത്ത് പേരെടുത്ത കേരളത്തിലെ ഉത്പന്നങ്ങൾക്കു നിലവിലെ സാഹചര്യത്തിൽ അന്താരാഷ്ട്ര വിപണിയിൽ മികച്ച സ്വീകാര്യത കിട്ടും. ചൈനയെ വ്യവസായികൾ കൈവിടും എന്നുള്ള തരത്തിൽ വരുന്ന നിഗമനങ്ങളും കേരളത്തിന് സാധ്യതകൾ തുറന്നിടുകയാണ്. നല്ല രീതിയിൽ പ്രചാരണം കൂടി നൽകാൻ ആയാൽ മറ്റൊരു കേരള മോഡൽ വ്യവസായ രംഗത്ത് നമുക്ക് സൃഷ്ടിക്കാൻ ആകും.



**രജിത്ത് മേനോൻ**
നടൻ/ ആഡ്ഫിലിം ഡയറക്ടർ

# ശുഭാപ്തിവിശ്വാസം കൈവെടിയാതിരിക്കുക

ഈ കോവിഡ് കാലത്ത് ഒരുപാടു പ്രശ്നങ്ങളിലൂടെയും ടെൻഷൻ, ആകാംക്ഷ, ഫ്രസ്ട്രേഷനുകളിലൂടെയുമാണ് നാം ഓരോരുത്തരും കടന്നു പോയിക്കൊണ്ടിരിക്കുന്നത്. പക്ഷേ എനിക്ക് പോസിറ്റീവായിട്ടു പറയുവാനുള്ളത് പ്രളയം വന്നു, നിപ്പ വന്നു, സുനാമി വന്നു ഇതിനു മുൻപ് പല മഹാമാരികളും വന്നിട്ടുണ്ട്. ഇവയെല്ലാം നാം അതിജീവിച്ചു മുന്നേറിയിട്ടുമുണ്ട്. ഇത് അതിലും ഭീകരമായിട്ടുള്ള ഒരു വേർഷനാണ്. ഇതിനെ ഭയപ്പെട്ട് തളർന്ന് നിൽക്കാതെ എല്ലാവർക്കും ഒറ്റക്കെട്ടായി നിന്ന് ഇതിനെതിരെ ഫൈറ്റ് ചെയ്യാം. അതുമാത്രമാണ് ഇതിനുള്ള പ്രതിവിധി. രണ്ടാമത്തെക്കാര്യം കുറച്ച് സമയമെടുത്താണെങ്കിലും ബിസിനസ്സിന്റെ ഭാവിയെല്ലാം സാധാരണ പോലെതന്നെയാകും. കൂടാതെ അഡീഷണലായിട്ട് കൂടുതൽ ബിസിനസ്സ് ഉണ്ടാവാൻ സാധ്യതയുണ്ട്. എന്റർടെയിൻമെന്റ് ഫീൽഡ് എടുത്താൽ ഇപ്പോൾ OTT യുടെ വളർച്ച കൂടുതലായി ഉണ്ടായിട്ടുണ്ട്. കോവിഡ് കാലം കഴിയുമ്പോൾ തീയറ്ററുകളിൽ ആളുകൾ വീണ്ടും വരുന്നതോടൊപ്പം അഡീഷണലായി OTTയും ഉണ്ടാകുമ്പോൾ ബസിനസ്സിന്റെ ഭാവി നല്ലതായിരിക്കും. ഞാൻ ഇതിനെ പോസിറ്റീവായി കാണുന്നു. ഇപ്പോൾ കിട്ടുന്ന സമയം എത്ര പ്രൊഡക്ടീവായി ഉപയോഗിച്ച് ഭാവിയിൽ എങ്ങനെ ബിസിനസ്സിൽ കൂടുതൽ പ്രയോജനപ്പെടുത്താം എന്ന് ചിന്തിച്ച് ഒറ്റക്കെട്ടായി മുന്നോട്ടു പോകണം എന്നാണ് എന്റെ ആഗ്രഹം.



Model code: 169/2020

Name : **Saborni Ray**
Height : 5.7
Vital. : 34 27 36
Interest : Dancing, Acting, Fashion
Job Track : Dancer, Movies, Ad films and Print campaigns for many brands



Model code: 170/2020

Name : **Abhineet Sharma**
Height : 6.1
Interest : Modeling & Acting
Job Track : Anchor (Hosted Many Events including, Award Shows, Corporate Events, College Festivals and Marriage Functions)



Model code: 171/2020

Name : **Dr.Sucharitha**
Height : 5.3
Interest : Music, Dance, Modeling, Acting and Martial Arts
Job Track: Short Films, Ad Films, Theatre etc.



Model code: 172/2020

Name : **Aditi Sadashiva**
Bharatanatyam dancer,
Teacher and Choreographer

Model code: 173/2020

Name : **Namitha V.K.**
Height : 5.7
Vital : 34, 28, 35
Interest : Print ads,TV Commercials and Movies
Job track : Lawyer, Ramp/modeling trainer




ഇഫെക്ടീവ് ആഡ്കോം EFFECTIVE

# ADCOM

മലയാളത്തിലെ ആദ്യത്തെ അഡ്വർട്ടൈസിംഗ് & മാർക്കറ്റിംഗ് മാസിക

Share your photograph on instagram with tag #letssmileadcom & #effectiveadcommagazine Photographs of selected models will be published in modeling page of Effective Adcom.

You can also mail your photographs and contact details to us:

effectiveadcom@gmail.com

Ph: 08593 998705

effectiveadcom effective-adcom

#letssmileadcom







Model code: 174/2020

Name : **Sachin Natraj Nambiar**
Height : 6.3
Interest : Anchoring,Modelling, VJ, Dubbing, Dancing
Job Track : Seeking Opportunities






# ചൈനയുമായുള്ള വാണിജ്യ കരാറുകൾക്കു രാജ്യത്ത് നിയന്ത്രണം

കൊറോണ പ്രതിസന്ധിയോടെ ലോക രാജ്യങ്ങൾക്ക് ചൈനയോടുള്ള മമത കുറഞ്ഞു. ഇന്ത്യയെ വിശ്വസ്തരായ നയതന്ത്ര പങ്കാളി ആയി ആണ് ലോകരാജ്യങ്ങൾ കാണുന്നതെന്ന് പ്രധാനമന്ത്രി നരേന്ദ്ര മോദി അടുത്തിടെ പ്രഖ്യാപിച്ചിരുന്നു. ഇതെല്ലാം തന്നെ ചൈനയെ അലോസരപ്പെടുത്തുന്നുണ്ട്.

---

ഇന്ത്യ ചൈന ബന്ധം കൂടുതൽ കലുഷമാവുകയാണ് ഇപ്പോൾ. രാജ്യതാൽപര്യങ്ങൾക്കും സുരക്ഷയ്ക്കും ഭീഷണിയാണെന്ന വിലയിരുത്തലിൽ 59 ചൈനീസ് ആപ്പുകളാണ് ഇന്ത്യ നിരോധിച്ചിരിക്കുന്നത്. സുരക്ഷാഭീഷണി നിലനിൽക്കുന്നതിനാൽ ഒക്ടോബർ ഒന്നുമുതൽ ചൈനയിൽ നിന്നുള്ള ഗുണമേന്മയില്ലാത്തതും വില കുറഞ്ഞതുമായ ഉത്പന്നങ്ങളുടെ ഇറക്കുമതി തടയാനും നടപടികളെടുത്തു വരികയാണ്. ഇന്ത്യ- ചൈന സംഘർഷം ഒരു വാണിജ്യ യുദ്ധത്തിനു വഴി വയ്ക്കുമോ എന്നാണ് ഇനി കാത്തിരുന്ന് കാണേണ്ടത്.

കൊറോണ പ്രതിസന്ധിയോടെ ലോക രാജ്യങ്ങൾക്ക് ചൈനയോടുള്ള മമത കുറഞ്ഞു. ഇന്ത്യയെ വിശ്വസ്തരായ നയതന്ത്ര പങ്കാളി ആയി ആണ് ലോകരാജ്യങ്ങൾ കാണുന്നതെന്ന് പ്രധാനമന്ത്രി നരേന്ദ്ര മോദി അടുത്തിടെ പ്രഖ്യാപിച്ചിരുന്നു. ഇതെല്ലാം തന്നെ ചൈനയെ അലോസരപ്പെടുത്തുന്നുണ്ട്.



ചൈനയിൽനിന്നു പൂർണമായി ഇറക്കുമതി ചെയ്യുന്നതോ ഭാഗങ്ങളായി ഇറക്കുമതി ചെയ്ത് ഇവിടെ കൂട്ടിച്ചേർക്കുന്നതോ ആയ ഉൽപന്നങ്ങൾക്കു കണക്കില്ല. ചീനച്ചട്ടിയും ചീനഭരണിയും മാത്രമല്ല ഒട്ടേറെ ഇനം ഉൽപന്നങ്ങൾക്കു ചൈനാബന്ധമുണ്ട്. എന്നാൽ കോവിഡ് ചൈനയിൽ പൊട്ടിപ്പുറപ്പെട്ടതോടെ അവിടെ നിന്നുള്ള ഇറക്കുമതി കുറഞ്ഞിരുന്നു. ഇന്ത്യ ചൈന ബന്ധം കൂടുതൽ കലുഷമാവുകയാണ് ഇപ്പോൾ. രാജ്യതാൽപര്യങ്ങൾക്കും സുരക്ഷയ്ക്കും ഭീഷണിയാണെന്ന വിലയിരുത്തലിൽ 59 ചൈനീസ് ആപ്പുകളാണ് ഇന്ത്യ നിരോധിച്ചിരിക്കുന്നത്. സുരക്ഷാഭീഷണി നിലനിൽക്കുന്നതിനാൽ ഒക്ടോബർ ഒന്നു മുതൽ ചൈനയിൽ നിന്നുള്ള ഗുണമേന്മയില്ലാത്തതും വിലകുറഞ്ഞതുമായ ഉത്പന്നങ്ങളുടെ ഇറക്കുമതി തടയാനും നടപടികളെടുത്തുവരികയാണ്. ഡേറ്റ സുരക്ഷയും പൗരൻമാരുടെ സ്വകാര്യത സംരക്ഷിക്കേണ്ടതിന്റെ ആവശ്യവും കണക്കിലെടുത്തു വിവര സാങ്കേതികവിദ്യാ നിയമത്തിലെ 69എ വകുപ്പു പ്രകാരമാണ് നിരോധനം. എന്നാൽ നിരോധനം ഏർപ്പെടുത്തിയെന്ന് പറയുമ്പോഴും ഇതു നടപ്പിലാക്കുന്നത് സംബന്ധിച്ച് ആശങ്കകൾ നിലനിൽക്കുന്നു. നിരവധി ഉപഭോക്താക്കളുള്ള ടിക്ടോക്, യുസി ബ്രൗസർ, എക്സെൻഡർ, ഷെയർഇറ്റ് ഉൾപ്പെടെയുള്ളവയാണ് നിരോധിച്ചിരിക്കുന്നത്. രാജ്യത്തിന്റെ പരമാധികാരത്തിനും അഖണ്ഡതയ്ക്കും സുരക്ഷയ്ക്കും ഭീഷണിയാകുന്നുവെന്ന വിലയിരുത്തലിലാണ് നടപടി.

ഇരുരാജ്യങ്ങളും ശക്തമായ നിലപാടിലേക്കാണു നീങ്ങുന്നത്. മനുഷ്യവംശത്തിനു തന്നെ ഭീഷണിയുയർത്തുന്ന, അതിർത്തികളില്ലാത്ത ഒരു മഹാമാരിയുടെ നടുവിൽ നിൽക്കെ മനുഷ്യൻ നിർമിച്ച അതിർത്തികൾക്കു വേണ്ടി പോരാടാൻ കച്ചകെട്ടി ഇറങ്ങുന്നത് ഏതു രാജ്യമായാലും അപലപനീയം തന്നെയാണ്. മാനുഷിക മൂല്യങ്ങൾക്കോ മനുഷ്യജീവിതത്തിനു തന്നെയോ വില കൽപിക്കാത്ത ഒരു രാജ്യമായി ചൈന മാറിയിരിക്കുന്നത് ഒരു പുരാതന സംസ്കാരത്തെ അധിക്ഷേപിക്കുന്ന തരത്തിലാണ്.

കോവിഡ് മഹാമാരി ഉണ്ടായപ്പോൾ ലോകം ആഗ്രഹിച്ചതും പ്രതീക്ഷിച്ചതും എല്ലാ യുദ്ധങ്ങളും അവസാനിപ്പിച്ച് ലോകം ഒരുമിച്ചു പ്രവർത്തിക്കും എന്നായിരുന്നു. എന്നാൽ, ആ രോഗത്തിന് ഉത്തരവാദിയെന്നു കരുതപ്പെടുന്ന ചൈനതന്നെ യുദ്ധത്തിനു പുറപ്പെടുന്നത് മറ്റൊരു ദുരന്തം തന്നെയാണ്. ഇക്കഴിഞ്ഞ മാർച്ചിൽ ചൈനീസ് സൈന്യം പടയൊരുക്കം തുടങ്ങിയത് ഇതുവരെ സമാധാനം പുലർത്തിയിരുന്ന ചില മേഖലകളിലായിരുന്നു. പക്ഷേ, ആദ്യം മുതൽതന്നെ പ്രശ്നം സമാധാന പരമായി തീർക്കാമെന്ന സന്ദേശമാണു നമുക്കു ലഭിച്ചത്. ജൂൺ 6ന് സൈനിക കമാൻഡർതല ചർച്ചയിലെടുത്ത തീരുമാനം ചൈന ലംഘിച്ചു. 15ലെ ഏറ്റുമുട്ടലിനു ശേഷം, 22ന് വീണ്ടും ചർച്ച നടത്തി പിന്മാറാൻ തീരുമാനിച്ചെങ്കിലും ഇതുവരെ അവരതു നടപ്പാക്കിയിട്ടില്ല. പകരം, ഗൽവാൻ താഴ്‌വരയും സമീപ പ്രദേശങ്ങളും അവരുടേതാണെന്ന് അവകാശപ്പെടുകയാണു ചെയ്യുന്നത്.

വ്യാപാരികൾ ചൈനയിൽ പോയി തിരഞ്ഞെടുത്ത് ഓർഡർ കൊടുത്ത് കണ്ടെയ്നറുകളിൽ കയറ്റിവിടുന്ന ഉൽപന്നങ്ങളുടെ ലഭ്യതയും കുറഞ്ഞു. ചൈനയിൽ ഉൽപാദനം നിലച്ചുവെന്നു മാത്രമല്ല ഇവിടെ നിന്ന് ആർക്കും പോകാനും പറ്റാതായി. ചുരുക്കത്തിൽ അതിർത്തിയിൽ സംഘർഷം പുകയും മുൻപുതന്നെ ചൈനയുമായുള്ള ബിസിനസ് ബന്ധം കുറെയേറെ ക്ഷീണിച്ചിരുന്നു. കേരളത്തിൽ വിൽക്കുന്ന ഫർണിച്ചറിന്റെ 60% ചൈനയിൽ നിന്നാണ്. സാമ്പത്തികമാന്ദ്യം മൂലം 50% ഫർണിച്ചർ കടകളും പൂട്ടിയ അവസ്ഥയിലാണു കോവിഡ് വന്നത്.

ഫർണിച്ചർ ഭാഗങ്ങൾ ചൈനയിൽ നിന്ന് ഇറക്കുമതി ചെയ്തു വിൽപനയായിരുന്നു മുഖ്യം. തടിക്കും പ്ലൈവുഡിനും പകരം ഉപയോഗിക്കുന്ന ഷീറ്റുകൾ ചൈനയിൽ നിന്ന് ഇറക്കുമതി തുടരുന്നുണ്ട്. മൾട്ടിവുഡ് പോലുള്ള ഇത്തരം ഷീറ്റുകൾ കൊണ്ടാണ് കിച്ചൻ കാബിനറ്റും വാഡ്റോബുകളും മറ്റും നിർമിക്കുന്നത്. ഇലക്ട്രോണിക്സ് ഉൽപന്നങ്ങൾ വാഹനങ്ങൾ ഇവയുടെയൊക്കെ നിർമാണം ഇന്ത്യയിലാണെങ്കിലും പല ഘടകങ്ങളും ചൈനയിൽ നിന്ന് ഇറക്കുമതി ചെയ്യുന്ന കമ്പനികളാണ്. ടൈൽ, സാനിറ്ററി ഉൽപന്നങ്ങളുടെ നിർമാണം ഭൂരിപക്ഷവും ഗുജറാത്തിലാണു എന്നാൽ വില കുറഞ്ഞ ടൈലുകളും മറ്റും ചൈനയിൽ നിന്നും ഇറക്കുമതി ചെയ്യുന്നുണ്ട്.

ഇറക്കുമതി ചെയ്ത് ഇന്ത്യൻ ബ്രാൻഡ് പേരു വച്ചു വിൽക്കുന്ന അനേകം ഉൽപന്നങ്ങൾ ഈ രംഗത്തുണ്ട്. ഇന്ത്യയിലെ വൻകിട ഔഷധ കമ്പനികൾ കയറ്റുമതി ചെയ്യുന്ന മരുന്നുകളുടെയും ഗുളികകളുടെയും രാസവസ്തുക്കൾ വരുന്നതു ചൈനയിൽ നിന്നാണ്. ഇവിടെ സ്റ്റേഷനറിക്കടകളിൽ വിൽക്കുന്ന പാവകൾ, പ്ലാസ്റ്റിക് ഉൽപന്നങ്ങൾ, പാത്രങ്ങൾ കുട്ടിയുടുപ്പുകൾ തുടങ്ങിയവ മിക്കവാറും ചൈനയിൽ നിന്നാണു വരവ്. കൂടാതെ ചൈനയിൽനിന്ന് ഇറക്കുമതി ചെയ്യുന്ന ഉത്പന്നങ്ങൾക്ക് രാജ്യത്തെ ചില തുറമുഖങ്ങളിൽ കസ്റ്റംസ് പരിശോധന ശക്തമാക്കിയത് ചരക്കുനീക്കത്തെയും ബാധിക്കുന്നുണ്ട്. ചെന്നൈ തുറമുഖത്തെത്തുന്ന ഇത്തരം ഉത്പന്നങ്ങൾ പൂർണമായി പരിശോധിച്ച ശേഷമേ പുറത്തേക്ക് നൽകൂവെന്ന നിലപാടിലാണ് കസ്റ്റംസ് അധികൃതർ. ഇതുമൂലം വിതരണശൃംഖല തടസ്സപ്പെടുന്നത് വ്യവസായമേഖലയ്ക്ക് കനത്ത തിരിച്ചടിയാകും.

വ്യാപാര ആവശ്യങ്ങൾക്കായി ചൈനയെ കൂടുതലായി ആശ്രയിക്കുന്ന നയം മാറ്റണമെന്ന ആവശ്യം രാജ്യത്താകെ അലയടിക്കുകയാണ്. ചൈനയെ ഒരു എതിരാളിയായിത്തന്നെ കണക്കാക്കി സഹകരണം കുറയ്ക്കുകയും വ്യാപാരരീതി മാറ്റുകയും മറ്റു സുഹൃദ് രാജ്യങ്ങളോടുള്ള ബന്ധം ശക്തിപ്പെടുത്തുകയുമാണു ചെയ്യേണ്ടത്. കോവിഡിനു ശേഷമുള്ള ലോകത്ത് ചൈന ആധിപത്യം സ്ഥാപിക്കാതിരിക്കാൻ യുഎസ്, റഷ്യ, ജപ്പാൻ, ഓസ്ട്രേലിയ മുതലായ രാജ്യങ്ങളുമായി സഖ്യമുണ്ടാക്കേണ്ട സമയമായിരിക്കുന്നു. ജപ്പാൻ, ദക്ഷിണകൊറിയ പോലുള്ള രാജ്യങ്ങളിൽനിന്നുള്ള ഇറക്കുമതിക്ക് ചൈനയെ അപേക്ഷിച്ച് വില കൂടുതലാണെന്ന ആശങ്ക നിലനിൽക്കുന്നുണ്ട്. ഇത് ഉത്പന്നങ്ങളുടെ വിലയിയിലും പ്രതിഫലിക്കും. കോവിഡ് നിയന്ത്രണങ്ങളെത്തുടർന്ന് ഉത്പാദനം കുറഞ്ഞത് ആഭ്യന്തരവിപണിയിൽ മൊബൈൽ ഫോൺ, ഇലക്ട്രോണിക് ഉപകരണങ്ങൾ, ഗൃഹോപകരണങ്ങൾ തുടങ്ങിയവയുടെ വില ഉയരാൻ കാരണമായിട്ടുണ്ട്.

ഇന്തോ ചൈന സംഘർഷം മുറുകുമ്പോൾ പ്രതിരോധ മേഖലയിൽ മാത്രമല്ല അതിന്റെ പ്രതിഫലനം ഉണ്ടാകുക. വാണിജ്യ മേഖലയിലും സംഘർഷം രൂക്ഷമാകും. ആലിബാബ, ഷവോമി, ടാറ്റ മോട്ടോഴ്സ് തുടങ്ങിയ പല പ്രമുഖ കമ്പനികളും തന്നെ സമ്മർദ്ദത്തിലാണ്.

2021 ഡിസംബറോടെ ഒരു ലക്ഷം കോടിചൈനീസ് ഉത്പന്നങ്ങളുടെ ഇറക്കുമതി കുറയ്ക്കാൻ ലക്ഷ്യമിട്ടിരിക്കുകയാണ് വ്യാപാര സംഘടനകൾ. ഇതിനു മുന്നോടിയായി ചൈനയിൽ നിന്ന് ഇറക്കുമതി ചെയ്യുന്ന 3,000 ഉത്പന്നങ്ങളുടെ പട്ടികയും അതിനു പകരം ഉപയോഗിയ്ക്കാൻ ആകുന്ന ഇന്ത്യൻ ഉത്പന്നങ്ങളുടെ പട്ടികയുംവ്യാപാരസംഘടനകൾതയ്യാറാക്കിക്കഴിഞ്ഞു. ചൈനീസ് ഉത്പന്നങ്ങൾ ബഹിഷ്കരിയ്ക്കുകയും ഇന്ത്യയിൽ നിർമിയ്ക്കുന്ന ഉത്ന്നങ്ങൾ കൂടുതൽ പ്രോത്സാഹിപ്പിക്കുകയും ആണ് ലക്ഷ്യം. ●



ഹാജിറാ ഷെറീഫ്



You can never get a cup of tea large enough or a book long enough to suit me. – C.S. Lewis

Reading is essential for those who seek to rise above the ordinary. – Jim Rohn

I find television very educating. Every time somebody turns on the set, I go into the other room and read a book. – Groucho Marx


പുസ്തകം 18 ലക്കം 06
2020 JULY
Rs.20
ബെത്സാദ
ഫാമിലി മാഗസിൻ
ദൈവം എവിടെ?
മനുഷ്യന്റെ ദുരന്തങ്ങളുടെ മുന്നിൽ
ദൈവം കണ്ണടക്കുകയാണ് ? ഇതിന്
ഉത്തരം തേടാൻ തത്വചിന്തകരും
സാഹിത്യകാരന്മാരും എല്ലാകാലത്തും
ശ്രമിച്ചിട്ടുണ്ട്. ദസ്തയോവിസ്കി മുതൽ
കാഫ്കയും ആൽബർട്ട്
കാമുവും സാർത്രും
ഒക്കെ ഇതിനു ഉത്തരം തേടാൻ
ശ്രമിച്ചു. ആത്മഹത്യയ്ക്കും
കൊലയ്ക്കും ഇടയിൽ ആർത്തനാദം
പോലെ പായുന്ന ജീവിതം അർത്ഥശൂന്യം
ആണെന്നും ആബസർഡിറ്റിയാണ്
ജീവിതത്തിന്റെ സാധ്യതയെന്നും മാത്രമേ
ഇവർക്ക് ചിന്തിക്കാൻ പറ്റിയുള്ളൂ.
എന്നാൽ ശരിയായ ഉത്തരം കണ്ടെത്താൻ
ദസ്തയോവിസ്കിയിൽ നിന്ന് കുറച്ചു
നൂറ്റാണ്ടുകൾ പിന്നോട്ടുയാത്ര
ചെയ്യേണ്ടതുണ്ട്. ബി സി ആറാം
നൂറ്റാണ്ടിൽ തത്വചിന്തയും കവിതയും
കരളിൽ സൂക്ഷിച്ച ഒരു കഥാകാരൻ
സൃഷ്ടിച്ചെടുത്ത ഒരു കൃതി ഉണ്ട്.
അത് ഏതെന്ന് അറിയേണ്ടേ..?
അതിൽ എന്തുപറയുന്നു
എന്നറിയേണ്ടേ...?



# ഇരുപ്പിന്റെ ശരീരഭാഷ

"ഇരുപ്പ് നന്നായാൽ പഠിപ്പ് നന്നാകും" എന്നൊരു ചൊല്ല് നാം കേട്ടിട്ടുണ്ട്. പഠനത്തിൽ ഇരുപ്പിനുള്ള പ്രാധാന്യത്തെ സൂചിപ്പിക്കുന്ന ഒരു ചൊല്ലാണിത്. പഠനം പോലെതന്നെ സമസ്തമേഖലകളിലും ഇരുപ്പിന് വലിയ പ്രാധാന്യമാണ് ഉള്ളത്.

ശരീരഭാഷയിൽ വളരെ പ്രാധാന്യം അർഹിക്കുന്ന ഒന്നാണ് നമ്മൾ ഇരിക്കുന്ന സമയത്തെ ശരീരഭാഷ. ഒരാൾ ഇരിക്കുന്ന രീതിയിൽ നിന്ന് നമുക്ക് പല അർത്ഥങ്ങളും ഗ്രഹിക്കാൻ കഴിയും. ഒരു മനുഷ്യന്റെ മനസ്സിന്റെ പല നിഗൂഢഭാവങ്ങളെയും ഇരുപ്പ് വെളിപ്പെടുത്താറുണ്ട്. ജീവിതത്തിൽ, തൊഴിൽ മേഖലയിൽ, ആഘോഷാവസരങ്ങളിൽ തുടങ്ങി ജീവിതത്തിന്റെ വിവിധ ഘട്ടങ്ങളിൽ നാം ഇരുപ്പ് പരിശീലിക്കേണ്ടതുണ്ട്. നല്ല ഇരുപ്പ് പരിശീലിക്കുന്നതിനുള്ള ചില മാർഗനിർദ്ദേശങ്ങൾ ചുവടെ ചേർക്കാം.

### ഇരിക്കാൻ എടുക്കുന്ന സ്ഥലം

ചില ആളുകൾ ഇരിക്കുന്നതിന് കൂടുതൽ സ്ഥലം ഉപയോഗിക്കുന്നതായി നാം കണ്ടിട്ടുണ്ട്. ചിലപ്പോൾ രണ്ടുപേർ ഇരിക്കുന്ന സ്ഥലം ഇരിക്കാൻ ഉപയോഗിക്കുന്ന വ്യക്തികളെ നാം കണ്ടിട്ടുണ്ട്. ശരീരവണ്ണം മാത്രമല്ല ഇതിന് പിന്നിലുള്ള കാരണം. ചിലപ്പോൾ തീരെ മെലിഞ്ഞ ആളുകളും ഇരിക്കുവാൻ കൂടുതൽ സ്ഥലം ഉപയോഗിക്കുന്നതായി കാണാറുണ്ട്. ശരീരത്തിന്റെ വലുപ്പത്തേക്കാളും കാൽമുട്ടുകൾ തമ്മിലുള്ള അകലമാണ് ഇരുപ്പിനുള്ള സ്ഥലം തീരുമാനിക്കുന്ന ഘടകം. ഇരിക്കുവാൻ കൂടുതൽ സ്ഥലം ഉപയോഗിക്കുന്നത്.



ആത്മവിശ്വാസത്തിന്റെ അടയാളമായി പലപ്പോഴും പറയാറുണ്ട് എന്നാൽ ഇത് ആരെയും അസ്വസ്ഥപ്പെടുത്തുന്നില്ലെന്ന് നാം ഉറപ്പുവരുത്തേണ്ടതുണ്ട്.

## കാലിൻമേൽ കാൽവച്ചുള്ള ഇരിപ്പ്

ഒരു കാലിന്റെ മുകളിൽ മറ്റേ കാൽ വച്ചുള്ള ഇരുപ്പ് പലർക്കും സുഖകരമായ ഒരു ഇരിപ്പു രീതിയാണ്. ക്രോസ് ചെയ്ത കാലുകൾ ഒരു നെഗറ്റീവ് ശരീരഭാഷ ആണെങ്കിലും, കാലിൻമേൽ കാൽ വച്ചുള്ള ഇരുപ്പ് എപ്പോഴും നെഗറ്റീവ് ആകണമെന്ന് നിർബന്ധമില്ല.

## കാൽ തുടയിൽ വയ്ക്കുന്ന രീതി

ഒരു കാൽ മറ്റേ കാലിന്റെ തുടയുടെ മുകളിൽ വയ്ക്കുന്ന രീതി പലപ്പോഴും നാം കാണാറുണ്ട്. പുരുഷൻമാരാണ് സാധാരണഗതിയിൽ ഈ ഇരുപ്പ് രീതി അവലംബിക്കാറുള്ളത്. ഒരേ സമയം ആത്മവിശ്വാസവും വെല്ലുവിളി നിറഞ്ഞ മനോഭാവം കാണിക്കുന്നതിനും ഇത് ഉപയോഗിക്കാവുന്നതാണ്.

## കണങ്കാലുകൾ പൂട്ടിയ ഇരിപ്പ്

പലതും മറച്ചു പിടിക്കുന്നതിനുള്ള ഒരു ഉപാധിയായി കണങ്കാലുകൾ പൂട്ടിയ ഇരുപ്പിനെ പലരും ഉപയോഗിക്കാറുണ്ട്. കോപം, ഭയം, നിരാശ തുടങ്ങിയ നെഗറ്റീവ് വികാരങ്ങൾ മറയ്ക്കാനുള്ള മാർഗമായും ഇതിനെ പലരും ഉപയോഗപ്പെടുത്താറുണ്ട്.

## കാൽമുട്ടുകൾ ഒരുമിച്ച് വയ്ക്കുന്ന രീതി

പലപ്പോഴും ഭീരുത്വവും വിധേയത്വവും പ്രകടിപ്പിക്കുന്നതിനുള്ള മാർഗമായാണ് ഈ ശരീരഭാഷയെ നാം ഉപയോഗിക്കുന്നത്. അരക്ഷിതാവസ്ഥയുടെ സൂചകമായും ഇത്തരം ഇരുപ്പിനെ വ്യാഖ്യാനിക്കാറുണ്ട്.

## കാൽ അനക്കൽ

ഇരുപ്പിൽ നാം ഒഴിവാക്കേണ്ട ഒന്നാണ് ഇടയ്ക്കിടയ്ക്കുള്ള കാൽ അനക്കൽ. ആത്മവിശ്വാസക്കുറവിന്റെയും സമ്മർദ്ദത്തിന്റെയും പ്രകടനമാണ് പലപ്പോഴും ഇതിലൂടെ നടക്കുന്നത്.

## കസേരയുടെ അറ്റത്തുള്ള ഇരിപ്പ്

പലപ്പോഴും ആളുകൾ കസേരയുടെ അല്ലെങ്കിൽ സോഫായുടെ അറ്റത്ത് വന്ന് ഇരുക്കുന്നത് നാം കാണാറുണ്ട്. ഇത് ആത്മവിശ്വാസകുറവിന്റെയും വിധേയത്വത്തിന്റെയും ഇരുപ്പ് രീതിയാണ്. ഹ്രസ്വനേരത്തേക്കുള്ള ഇരുപ്പ് ആണെങ്കിൽപോലും കസേരയുടെ സ്ഥലം പൂർണ്ണമായി ഉപയോഗിച്ചുകൊണ്ടുള്ള ഉറച്ച ഇരുപ്പ് രീതിയാണ് അഭികാമ്യം.

## വളഞ്ഞ ഇരിപ്പ്

അൽപ്പം മുന്നോട്ടാഞ്ഞുള്ള ഇരുപ്പ് ശ്രദ്ധയെ സൂചിപ്പിക്കുന്നു. അതേസമയം വലിയ തോതിൽ മുന്നോട്ടാഞ്ഞുള്ള ഇരിപ്പ് ഒരു നെഗറ്റീവ് ഇരുപ്പ് രീതിയാണ്. ഇതും ആത്മവിശ്വാസക്കുറവിനെയാണ് സൂചിപ്പിക്കുന്നത്.

## ശരിയായ ഇരിപ്പ്

ഇരു കാൽമുട്ടുകൾക്കും ഇടയിൽ സാമാന്യം അകലം പാലിച്ചുകൊണ്ട് കാൽ പാദങ്ങൾ തറയിലും പുറം കസേരയിലും ഉറപ്പിച്ചുകൊണ്ടുള്ള ഇരുപ്പ് രീതിയാണ് ഏറ്റവും അഭികാമ്യമായ ഇരുപ്പ് രീതി. ഇത്തരത്തിൽ ഇരുന്ന് പരിശീലിക്കുന്നത് നമുക്ക് തീർച്ചയായും പ്രയോജനകരമാണ്. ദീർഘനേരം ഇരിക്കേണ്ടി വരുമ്പോൾ ഇത്തരത്തിൽ തന്നെ പൂർണ്ണസമയം ഇരിക്കണമെന്ന് നിർബന്ധമില്ല മറിച്ച് കൂടുതൽ സമയവും പോസിറ്റീവായ ഇരുപ്പ് രീതിയാണ് അവലംബിക്കുന്നതെന്ന് നാം ഉറപ്പ് വരുത്തുകയാണ് വേണ്ടത്.

''ഇരുപ്പ് നന്നായാൽ പഠിപ്പ് നന്നാകും'' എന്നൊരു ചൊല്ല് നാം കേട്ടിട്ടുണ്ട്. പഠനത്തിൽ ഇരുപ്പിനുള്ള പ്രാധാന്യത്തെ സൂചിപ്പിക്കുന്ന ഒരു ചൊല്ലാണിത്. പഠനം പോലെതന്നെ സമസ്തമേഖലകളിലും ഇരുപ്പിന് വലിയ പ്രാധാന്യമാണ് ഉള്ളത്. ഇരുപ്പിന്റെ പ്രാധാന്യം മനസ്സിലാക്കി പരിശീലിക്കുന്നത് നല്ല ഇരുപ്പ് വശമാക്കാൻ നമ്മെ സഹായിക്കും. ●



**അരുൺ ജോർജ്ജ് മാമ്പ്ര**

അസിസ്റ്റന്റ് പ്രൊഫസർ
ഭാരത് മാതാ കോളേജ് ഓഫ് കൊമേഴ്സ്
& ആർട്സ്, ആലുവ
mail id: arunmampra@gmail.com

Homage

# കെ.ആർ സച്ചിദാനന്ദൻ (സച്ചി)



അഭിഭാഷകവൃത്തിയിയിൽ നിന്നാണ് സച്ചി സിനിമാ ലോകത്തേയ്ക്ക് കാലെടുത്തു വെക്കുന്നത്. എട്ടുവർഷം അഭിഭാഷകനായി സേവനമനുഷ്ഠിച്ച കെ.ആർ.സച്ചിദാനന്ദൻ എന്ന സച്ചി എഴുതിയ തിരക്കഥകളെല്ലാം തന്നെ ഹിറ്റുകളായി മാറുകയും ചെയ്തിരുന്നു. തിരക്കഥാ രചനയിൽ നിന്ന് സംവിധായകനായി മാറിയപ്പോഴും ഹിറ്റുകൾ സച്ചിക്കൊപ്പം തന്നെ നിന്നിരുന്നു. കോളേജ് വിദ്യാഭ്യാസ കാലത്ത് നാടകത്തോടും ഫിലിം സൊസൈറ്റിയോടും കമ്പം സൂക്ഷിച്ച ആളായിരുന്നു. ഇതിനിടെ നിരവധി നാടകങ്ങളും സംവിധാനം ചെയ്തിട്ടുണ്ട്. സിഎയ്ക്ക് പഠിക്കുന്ന കാലയളവിൽ നിയമപഠനവും പൂർത്തിയാക്കി ഹൈക്കോടതിയിൽ അഭിഭാഷകനായി പ്രാക്ടീസ് ചെയ്യുകയായിരുന്നു. സേതുവുമായുള്ള അടുപ്പമാണ് പിൽക്കാലത്ത് ഒരുമിച്ച് സിനിമ ചെയ്യുന്നതിലേക്ക് എത്തിച്ചത്. ഏറ്റവും ഒടുവിൽ സംവിധാനം ചെയ്ത അയ്യപ്പനും കോശിയും ഏറെ പ്രേക്ഷക ശ്രദ്ധ പിടിച്ചുപറ്റിയ ചിത്രമായിരുന്നു. 2015ൽ പൃഥ്വിരാജിനെ നായകനാക്കി അനാർക്കലി എന്ന ചിത്രവും സച്ചി സംവിധാനം ചെയ്തിരുന്നു. സംവിധാനം നിർവഹിച്ച സിനിമകളുടേത് ഉൾപ്പെടെ ഏഴ് തിരക്കഥകളും സച്ചി സ്വന്തമായി രചിച്ചിട്ടുണ്ട്. ചോക്ലേറ്റ്, റോബിൻഹുഡ്, മേക്കപ്പ് മാൻ, സീനിയേഴ്സ് എന്നീ സിനിമകളാണ് സച്ചിയും സേതുവും ചേർന്നെഴുതിയത്. ഇവ മികച്ച വിജയം നേടിയ സിനിമകളുമായിരുന്നു. റൺ ബേബി റൺ, ചേട്ടായീസ്, രാമലീല, ഷെർലക് ടോംസ് എന്നീ സിനിമകളിലൂടെ സ്വതന്ത്ര തിരക്കഥാകൃത്താവുകയും ചെയ്തിരുന്നു. 2020 ജൂൺ 18ന് 48ാംവയസ്സിൽ അന്തരിച്ചു.

# സിദ്ധാർഥ് വിജയൻ



മൂവായിരത്തോളം ഗാനങ്ങൾക്കു സംഗീതമൊരുക്കിയ പ്രശസ്ത സംഗീത സംവിധായകനായിരുന്നു സിദ്ധാർഥ്. കലാഭവൻ മണിയുടെ ഭക്തിഗാനങ്ങൾക്കും നാടൻ പാട്ടുകൾക്കും തമാശപ്പാട്ടുകൾക്കും സംഗീതം നൽകിയിട്ടുണ്ട്. സ്വാമി തിന്തകത്തോം എന്ന അയ്യപ്പഭക്തിഗാന ആൽബത്തിനായി 1999ലാണ് മണിയുമായി ആദ്യം ഒരുമിച്ചത്. നിരവധി തമിഴ്, മലയാളം റീമേക്കുകൾക്കും കാസറ്റുകൾക്കും ഈണം നൽകി. മൂവായിരത്തോളം ഗാനങ്ങൾക്ക് സംഗീതം പകർന്നു. 1983ലെ ഓണക്കാലത്ത് സുജാതയും മാർക്കോസും ചേർന്ന് ആലപിച്ച അത്തപ്പൂക്കളം ആണ് ആദ്യ ആൽബം. തുടർന്ന് മാഗ്നാ സൗണ്ട്, ഗീതം കാസറ്റ്, ഈസ്റ്റ് കോസ്റ്റ്, സിബിഎസ് എന്നിവയ്ക്കായി ഗിരീഷ് പുത്തഞ്ചേരിയുടെ വരികൾക്ക് സംഗീതം നൽകി. മകരപ്പുലരിയാണ് അവസാന കാസറ്റ്. കൂടാതെ നാടൻപാട്ടുകളുടെ 10 കാസറ്റുകൾ, ചാലക്കുടിക്കാരൻ ചങ്ങായി, അമ്മ ഉമ്മ മമ്മി, മണിച്ചേട്ടാ നിമ്മി വിളിക്കുന്നു എന്നീ കോമഡി ആൽബങ്ങളും ഉൾപ്പെടെ 45 കാസറ്റുകൾ മണിക്കായി ഇറക്കി. നാട്ടിലെ പൗർണ്ണമി ആർട്സ് ക്ലബ്ബിലെ ഹാർമോണിയം സ്വയം വായിച്ചു പഠിച്ച വിജയൻ ജില്ലാ കലോത്സവത്തിൽ ഉപകരണസംഗീതത്തിൽ ജോതാവായി. ഇതോടെയാണ് പൂർണ്ണമായും സംഗീത രംഗത്തേക്ക് മാറിയത്. 2020 ജൂൺ 30ന് 63ാം വയസ്സിൽ അന്തരിച്ചു

പുസ്തക പരിചയം

## The Choice Factory

Richard Shotton




Before you can influence decisions, you need to understand what drives them. In The Choice Factory, Richard Shotton sets out to help you learn.

By observing a typical day of decision-making, from trivial food choices to significant work-place moves, he investigates how our behaviour is shaped by psychological shortcuts. With a clear focus on the marketing potential of knowing what makes us tick, Shotton has drawn on evidence from academia, real-life ad campaigns and his own original research.

The Choice Factory is written in an entertaining and highly-accessible format, with 25 short chapters, each addressing a cognitive bias and outlining simple ways to apply it to your own marketing challenges. Supporting his discussion, Shotton adds insights from new interviews with some of the smartest thinkers in advertising, including Rory Sutherland, Lucy Jameson and Mark Earls.

From priming to the pratfall effect, charm pricing to the curse of knowledge, the science of behavioural economics has never been easier to apply to marketing.

Kindle Edition:Rs.642/-




# അച്ഛന്റെ ജീവിതം തിരയുന്ന കുട്ടി

## El Sur (The* South) (സ്പാനിഷ്)

### സംവിധാനം: വിക്റ്റർ എറിസ് (Victor Erice)

സ്പാനിഷ് സംവിധായകൻ വിക്റ്റർ എറിസി (Victor Erice) സിനിമയാണ് ദി സൗത്ത് (El Sur). ഇതിനകം തന്നെ The Spirit of the Beehive (El espíritu de la colmena), എന്ന സിനിമയിലൂടെ ലോക ശ്രദ്ധ നേടിയ സംവിധായകനാണ് അദ്ദേഹം. ഓരോ സിനിമകൾക്കിടയിലും പത്തു വർഷത്തെ ഇടവേളയുണ്ട് The Spirit of the Beehive ഇറങ്ങുന്നത് 1973ലാണ് അതിനു ശേഷം ഈ സിനിമ വരുന്നത് 1983ലും മൂന്നാമത്തെ സിനിമ El Sol del Membrillo (The Quince Tree Sun) ഇറങ്ങുന്നത് 1992ലും. Adelaida García Moraleയുടെ നോവലിനെ അടിസ്ഥാനമാക്കിയാണ് വിക്റ്റർ എറിസ് ദി സൗത്ത് എന്ന സിനിമ ചെയ്തത്. ഫാന്റസിപോലെയാണ് കഥപറയാൻ ഉപയോഗിച്ച ആഖ്യാന രീതി. സ്പെയിനിന്റെ വടക്കൻ ഭാഗത്ത് താമസിക്കുന്ന എസ്ട്രെല്ല എന്ന എട്ടു വയസുകാരിയുടെ മാനസിക വിചാരങ്ങളിലൂടെയാണ് കഥ പറയുന്നത്. തന്റെ അച്ഛന്റെ നിഗൂഢമായ ഒരു ലോകത്തെ മനസിലാക്കാനും തെക്കുഭാഗം ഇത്തരം നിഗൂഢതകളാൽ നിറഞ്ഞതാണ് എന്നും അതിനെ കുറിച്ചുള്ള അന്വേഷണവും എന്നാൽ പിതാവിന് അവിടെ ഒരു കാമുകിയുണ്ടെന്നും അവരുമായി കടുത്ത പ്രണയത്തിലുമാണ് എന്നുമവൾ മനസിലാക്കുന്നു. ഒരു രാജ്യത്തിന്റെ തന്നെ രണ്ടു ഭാഗങ്ങളിൽ ഉള്ള വ്യത്യസ്തമായ കാര്യങ്ങളിലൂടെ സിനിമ നന്നായി മുന്നോട്ട് പോകുന്നു. എസ്ട്രെല്ല യുടെ വേഷത്തിൽ അഭിനയിച്ച എട്ടുവയസുകാരി Sonsoles Aranguren ഉം മുതിർന്ന എസ്ട്രെല്ലയായി വേഷമിട്ട Icíar Bollaín (ഇവർ അറിയപ്പെടുന്ന നടിയും സംവിധായികയുമാണ്) ഇവരുടെ അച്ഛനായി വേഷമിട്ട Omero Antonuttiവും മികച്ച അഭിനയമാണ് കാഴ്ചവെച്ചത്. ●



ഫൈസൽ ബാവ



# അനിൽ അംബാനിയും കുമ്പളങ്ങി നൈറ്റ്സും

പൊതുലക്ഷ്യമില്ലെങ്കിൽ കെട്ടിപ്പടുത്തുയർത്തിയത് ബാബേൽ ഗോപുരംപോലെ തകർന്നുവീഴും. ഈ വീട്ടിലെ സിസ്റ്റം ഒരു വ്യക്തിയുടെ താല്പര്യത്തെ മുൻനിർത്തിയുള്ളതായിരുന്നു. അത് വീടിന്റെ താല്പര്യമല്ല വ്യക്തിയുടെ താല്പര്യമാണ് സംരക്ഷിക്കാൻ ശ്രമിക്കുന്നത്. തന്റെ ശക്തികൊണ്ട് പടുത്തുയർത്തിയ സംവിധാനം അയാൾ ചോദ്യം ചെയ്യപ്പെടുന്നതോടെ തകരുന്നു. എല്ലാം കയ്യിലൊതുക്കുന്ന നേതൃത്വശക്തി വേണോ അതോ ഒരു കൂട്ടമാളുകൾ പൊതുലക്ഷ്യത്തിനുവേണ്ടി ശ്രമിക്കുന്ന രീതി വേണമോ എന്ന ചോദ്യമാണ് ഇവിടെ പ്രധാനം.

---

അതിസമ്പന്നനായ അനിൽ അംബാനിയുടെ തളർച്ചയുടെ കഥ. ഇതൊരു കുടുംബ കച്ചവടത്തിന്റെ കഥയാണ്. അതെ റഫാൽ വിവാദത്തിനിടയിലാണ് സുപ്രീം കോടതി അനിൽ അംബാനിയോട് ടെലിഫോൺ കമ്പനിയായ എറിക്സണിന് 453 കോടി രൂപ നഷ്ടപരിഹാരം നൽകാൻ ഉത്തരവിടുന്നത്. പണം നൽകിയില്ലെങ്കിൽ നാലുമാസം ജയിൽശിക്ഷയും കോടതി വിധിച്ചിരുന്നു. തകർച്ച നേരിടുന്ന അനിലിന് താങ്ങാവുന്നതിലും അപ്പുറമായിരുന്നു ആ വിധി. ഒടുവിൽ മുകേഷ് അംബാനി രക്ഷകനായി എത്തി പണം നൽകി അനുജനെ ജയിൽ ശിക്ഷയിൽ നിന്നു മോചിപ്പിക്കുന്നു.

ഫോബിക്സിന്റെ വാർഷിക ലിസ്റ്റ് പ്രകാരം 2006 മാർച്ചിൽ ഇന്ത്യയിലെ മൂന്നാമത്തെ അതിസമ്പന്നനായിരുന്നു അനിൽ അംബാനി. ഇന്ന് കടം വീട്ടാൻ കമ്പനികൾ ഓരോന്നായി വിറ്റുകൊണ്ടിരിക്കുന്നു എന്ന വാർത്തയാണ് രാജ്യത്തെ ഓൺലൈൻ വാർത്താ മാധ്യമങ്ങൾ ചർച്ച ചെയ്തു കൊണ്ടിരിക്കുന്നത്.

ഇതെല്ലാം കേട്ട് ഒരു കുടുംബ ബിസിനസ്സിന്റെ തകർച്ചയെ കുറിച്ച് ചിന്തിച്ചുകൊണ്ടരിക്കുന്നതിനിടയിലാണ് 'കുമ്പളങ്ങി നൈറ്റ്സ്' എന്ന സിനിമ കാണാൻ പോയത്.

2002 ജൂലായ് മാസത്തിൽ ഹൃദയാഘാതത്തെ തുടർന്ന് റിലയൻസ് ഇൻഡസ്ട്രി സ്ഥാപകൻ ധിരുഭായ് അംബാനി ചരമമടയുന്നതോടെയാണ് മുകേഷ് അംബാനി ചെയർമാനും അനിൽ അംബാനി മാനേജിങ്ങ് ഡയറക്ടറുമായി കമ്പനി പുനസംഘടിപ്പിക്കപ്പെടുന്നത്.

ഇന്ത്യയിലെ കുടുംബ ബിസിനസ്സുകൾ പ്രധാനമായും പരാജയപ്പെടുന്നത് കുടുംബപ്രശ്നങ്ങൾകൊണ്ടാണ്. അല്ലാതെ ബിസിനസ്സിലുള്ള പ്രശ്നങ്ങൾ കൊണ്ടല്ല എന്നാണ് പഠനങ്ങൾ പറയുന്നത്.

ഇന്ത്യൻ കുടുംബ ബിസിനസ്സുകളിൽ സാധാരണയായി പിതാവ്, മാതാവ്, മക്കൾ എന്നിവരാണ് ഉള്ളത്. അംബാനിയുടെ റിലയൻസും ഇതിൽനിന്ന് വ്യത്യസ്തമായിരുന്നില്ല, സ്ഥാപകനായ ധീരുഭായ് അംബാനിയായിരുന്നു കുടുംബ ബിസിനസ്സിന്റെ സ്ഥാപകൻ. വരുംതലമുറകളിലേക്ക് സ്വാധീനം ചെലുത്താൻ കഴിവുള്ള പ്രതിഭാശാലിയായിരുന്നു അയാൾ. സ്വന്തം തീരുമാനങ്ങളും ബിസിനസ്സ് തന്ത്രങ്ങളും ഉപയോഗിച്ച് ബിസിനസ്സിന്റെ എല്ലാ വിഭാഗങ്ങളെയും സ്വയം നിയന്ത്രിച്ചിരുന്ന വ്യക്തിയായിരുന്നു അദ്ദേഹം. അദ്ദേഹത്തിന്റെ അഭാവത്തിൽ 2004 ആകുമ്പോഴേക്കും മുകേഷ്-അനിൽ അഭിപ്രായ വ്യത്യാസങ്ങൾ മറനീക്കി പുറത്തുവരുവാൻ തുടങ്ങി.

അതോടെ നിശബ്ദയായിരുന്ന കോകിലാ സെൻ, കുടുംബ ബിസിനസ്സിലെ സ്ഥാപകന്റെ ഭാര്യയുടെ റോൾ ഭംഗിയായി ഏറ്റെടുത്തു. സ്ഥാപനത്തിന്റെ ആരംഭകാലത്ത് ഭർത്താവിന് എല്ലാവിധ പിൻതുണയും നൽകിയിരുന്ന ഇവർ ബിസിനസ്സ് രണ്ടാം തലമുറയിലേക്ക് കടന്നതോടെ ബിസിനസ്സിൽ ഇടപെടുക, കുടുംബ പ്രശ്നങ്ങൾ പരിഹരിക്കുക തുടങ്ങിയ ഉത്തരവാദിത്വം നന്നായി നിർവ്വഹിച്ചു.

2005 ജൂലായിൽ കോകിലാ സെന്നിന്റെ മദ്ധ്യസ്ഥതയിൽ റിലയൻസ് സാമ്രാജ്യം രണ്ടായി വിഭജിച്ചു. ആർ.ഐ.എല്ലും, ഐ.പി.സി.എല്ലും മുകേഷിനും റിലയൻസ് ഇൻഫോകോം, റിലയൻസ് എനർജി, റിലയൻസ് ക്യാപിറ്റൽ എന്നിവ അനിലിനും നൽകുന്നു. എന്നാൽ പ്രശ്നങ്ങൾ അവിടെ അവസാനിച്ചില്ല. തുടർന്ന് ഇവർ തമ്മിൽ ഉണ്ടായ തർക്കങ്ങൾ 2009-ൽ സുപ്രീം കോടതിയിൽ എത്തുന്നു. 2010-ൽ മുകേഷ് അംബാനിക്ക് അനുകൂലമായ വിധി വരുന്നു. താമസിയാതെ ഇവർ പരസ്പരം മത്സരിക്കില്ലെന്ന ധാരണ പിൻവലിക്കുന്നു, മത്സരം തുടരുന്നു. തുടർന്ന് 2019-ൽ എത്തുമ്പോൾ 1.72 ലക്ഷം കോടി രൂപയുടെ കടം വീട്ടാനായി അനിൽ അംബാനി തന്റെ സ്ഥാപനങ്ങൾ വിറ്റുകൊണ്ടിരിക്കുന്ന കാഴ്ചയാണ് നാം കാണുന്നത്.

കുമ്പളങ്ങി നൈറ്റ്സ് കണ്ടുകൊണ്ടിരിക്കെ അതിലെ രണ്ടു വീടുകളുടെ വ്യത്യസ്ഥ നിലപാടുകൾ നമ്മെ വല്ലാതെ അലട്ടുന്നു. അതിൽ ഒന്ന് അച്ചടക്ക രാഹിത്യത്തിന്റെ ഉറവിടമാണെങ്കിൽ മറ്റൊന്ന് അച്ചടക്കം എങ്ങിനെ കൃത്യമായി ഉണ്ടാക്കാം എന്ന് കാണിച്ചു തരുന്നു.

കുടുംബത്തിന്റേതെന്ന് പറഞ്ഞ് ഉറപ്പിക്കപ്പെട്ട പൊതുബോധമൂല്യ സങ്കൽപ്പങ്ങളോട് കലഹിക്കുകയാണ് കുമ്പളങ്ങി നൈറ്റ്സ്. കൃത്രിമമായി സൃഷ്ടിക്കപ്പെടുന്ന ഒന്നും ദീർഘകാലം നിലനിൽക്കില്ല എന്ന് ചിത്രം നമ്മെ പഠിപ്പിക്കുന്നു,

ഷമ്മി (ഫഹദ് ഫാസിൽ) പുരുഷ കേന്ദ്രീകൃതമായ കുടുംബഘടനയിലെ നായകനാണ്. കുടുംബത്തിലെ എല്ലാ തീരുമാനങ്ങളുടേയും അവസാന വാക്ക് ഇയാളാണ്. പൊതുബോധത്താൽ നിർമ്മിതമായ സദാചാര പാരമ്പര്യ കാഴ്ച്ചപാടുകളുടെ പ്രതീകമാണ് ഷമ്മിയും അയാൾ നയിക്കുന്ന വീടും. ഒരു വ്യക്തി തന്റെ ശക്തികൊണ്ട് മറ്റുള്ളവരെ അനുസരിപ്പിച്ച ചിട്ടയും ക്രമവുമാണ് നാം അവിടെ കാണുന്നത്. അത് തികച്ചും ബാഹ്യമായ ഒന്നായിരുന്നു. അത് പൊതുവായ താല്പര്യത്തിന്റെ മുകളിൽ പടുത്തുയർത്തിയതായിരുന്നില്ല. ഷമ്മിയുടെ ഭാര്യാസഹോദരി ചോദിക്കുന്ന ചോദ്യങ്ങൾക്കു മുന്നിൽ ഷമ്മിയുടെ അധികാരം കൂപ്പുകുത്തുന്നതാണ് നാം ഈ ചിത്രത്തിൽ കാണുന്നത്.

ഷമ്മിയുടെ വീട്ടിൽ ചിട്ടയോടെയും വളരെ കൃത്യതയോടെയുമാണ് അവർ പെരുമാറിയിരുന്നത്. മീശ മുറിക്കുന്ന കാര്യത്തിൽപോലും അയാൾ ജാഗ്രത പുലർത്തിയിരുന്നു. മറുവശത്ത് ഷമ്മിയുടെ കുടുംബത്തിൽനിന്നും തീർത്തും വ്യത്യസ്തമാണ് സജിയുടേയും സഹോദരങ്ങളുടേയും കുടുംബം. നാല് ആണുങ്ങൾ മാത്രമുള്ള വീട്ടിലേക്ക് മൂന്ന് പെണ്ണുങ്ങൾ കയറിവരുന്നു. അതും നിലവിലെ യാഥാസ്ഥികത സമൂഹത്തിന്റെ കണക്കുകൂട്ടലുകൾ തെറ്റിച്ചുകൊണ്ടാണ് ഇവരുടെ വരവ്. വാതിലടക്കാത്ത വീട്ടിലേക്ക് എത്തുന്നത് തമിഴ്നാട്ടിൽനിന്നും - വിദേശത്തുനിന്നും - സ്വദേശത്തുനിന്നുമുള്ള മൂന്ന് യുവതികളാണ്. ഇവർ വരുന്നതോടെ വീടിന് പുതിയൊരു കെട്ടുറപ്പും സൗന്ദര്യവും ലഭിക്കുന്നു. ഈ വീട്ടിൽ ഒന്നിനും ഒരു ചിട്ടയുമുണ്ടായിരുന്നില്ല. പലസമയത്ത് വീട്ടിൽ വരുന്നവർ തരം കിട്ടുമ്പോഴൊക്കെ പരസ്പരം കലഹിച്ചുകൊണ്ടിരുന്നു. അന്ന് അവരെ കോർത്തിണക്കുന്ന ഒരു കണ്ണിപോലും നാട്ടിൽ ഉണ്ടായിരുന്നില്ല. ഇതാണ് സ്ത്രീകളുടെ വരവോടെ കളക്റ്റീവ് ലീഡർഷിപ്പിന്റെ ശക്തി പ്രാപിക്കുന്നത്.

ഈ രണ്ടു വീടുകളുടേയും മാനേജ്മെന്റ് സിസ്റ്റത്തിലൂടെ പരിശോധിച്ചാൽ ഷമ്മിയുടെ വീട്ടിൽ ഒരു സിസ്റ്റം പ്രവർത്തിച്ചിരുന്നു. എന്നാൽ ആ വീടിന് ഒരു പൊതുലക്ഷ്യമുണ്ടായിരുന്നില്ല. പൊതുലക്ഷ്യമില്ലെങ്കിൽ കെട്ടിപ്പടുത്തുയർത്തിയത് ബാബേൽ ഗോപുരംപോലെ തകർന്നു വീഴും. ഈ വീട്ടിലെ സിസ്റ്റം ഒരു വ്യക്തിയുടെ താല്പര്യത്തെ മുൻനിർത്തിയുള്ളതായിരുന്നു. അത് വീടിന്റെ താല്പര്യമല്ല വ്യക്തിയുടെ താല്പര്യമാണ് സംരക്ഷിക്കാൻ ശ്രമിക്കുന്നത്. തന്റെ ശക്തികൊണ്ട് ഷമ്മി പടുത്തുയർത്തിയ സംവിധാനം അയാൾ ചോദ്യം ചെയ്യപ്പെടുന്നതോടെ തകരുന്നു.

സജിയുടെ വീട്ടിൽ ആർക്കും ആധിപത്യമില്ല. സ്ത്രീകളുടെ വരവോടെ അവിടെ കൂട്ടായ ചർച്ചകളിലേക്കുള്ള തുറസ്സ് ലഭിക്കുന്നു. ഇതോടെ പുതിയൊരു കളക്റ്റീവ് ലീഡർഷിപ്പ് അവിടെ ഉയർന്നുവരുന്നു. കൂട്ടായ നേതൃത്വം ഒരു വ്യക്തിയിലേക്ക് ചുരുങ്ങാതെ പലരുടേയും ഗുണങ്ങളെ കഴിവുകളെ ഉപയോഗപ്രദമാക്കുന്നു. പല വ്യക്തികളിലും പല കഴിവുകളും ഉണ്ടാകും. അത് ഉപയോഗപ്പെടുത്തുന്നതിലൂടെ വീട്ടിൽ പുതിയ സന്തോഷം വളരുന്നു.

എല്ലാം കയ്യിലൊതുക്കുന്ന നേതൃത്വശക്തി വേണോ അതോ ഒരു കൂട്ടമാളുകൾ പൊതുലക്ഷ്യത്തിനുവേണ്ടി ശ്രമിക്കുന്ന രീതി വേണമോ എന്ന ചോദ്യമാണ് സിനിമ കണ്ടിറങ്ങുമ്പോൾ മനസിൽ നിറയുക.

സജിയുടേയും കൂട്ടരുടേയും വീട് ജനാധിപത്യവൽക്കരിക്കപ്പെട്ടതാണ്. മൂന്നു സ്ത്രീകൾ എത്തുന്നതോടെ അത് കൂടുതൽ ജനാധിപത്യവൽക്കരിക്കപ്പെടുന്നു. ഷമ്മിയുടെ വീട്ടിലും മൂന്നു സ്ത്രീകൾ ഉണ്ട്. ആൺ അധികാരത്തിന്റെ കേന്ദ്രമായ ആ വീട് സ്ത്രീകൾ ചോദ്യം ഉയർത്തുന്നതോടെ തകരുകയും ചെയ്യുന്നു എന്ന വൈരുദ്ധ്യത്തെയാണ് സിനിമ സൂക്ഷ്മമായി അടയാളപ്പെടുത്തുന്നത്.

മനസ്സിൽ പ്രതീക്ഷയുമായാണ് നാം തിയ്യറ്റർ വിട്ടിറങ്ങുക. എന്നെങ്കിലും തന്റെ വീട് ശരിയാകും എന്ന ഫുട്ബോൾ കളിക്കാരനായ കൊച്ചനുജനാണ് ഇവിടെ ഗോളടിക്കുന്നത്. അവനിൽ എപ്പോഴും ഒരു ഗോൾ ഉണ്ടായിരുന്നു. എല്ലാ ആകുലതയിലും ആ ഗോൾ പ്രതീക്ഷയോടെ അവൻ കൊണ്ടുനടന്നു.

ടെലിവിഷൻ ചാനലുകളിൽ റഫാൽ ദിവസങ്ങളോളം നിറഞ്ഞുനിന്നു. എത്ര കോടീശ്വരനായാലും വഴിവിട്ട വഴിയിലൂടെ എത്രകാലം ഒരാൾക്ക് മുന്നോട്ടുപോകാനാകും? ●



**ബോബൻ കൊള്ളന്നൂർ**
bobankollannur@gmail.com

## ശേഷം പത്ര വിശേഷം

*വിസ്മയങ്ങൾ വേണ്ടുവോളം ഒരുക്കിയ പ്രസിദ്ധീകരണങ്ങളുടെ വിടവാങ്ങലുകൾ! പത്രലോകത്തെ ഒളിയമ്പുകൾ! പത്രസ്ഥാപനങ്ങളിലെ ഇടനാഴികളിൽ രൂപം കൊണ്ട കൊടുങ്കാറ്റുകൾ! കടലാസ് യുദ്ധങ്ങൾ! ഉഗ്രപ്രതാപികളായ പത്രാധിപന്മാരുടെ വീരകഥകൾ, കുതികാൽ വെട്ടൽ, പിടിച്ചടക്കൽ, പകപോക്കൽ എല്ലാം അനാവരണം ചെയ്യുന്ന പരമ്പര.*


സത്യനാദകാഹളം
THE TRUMPET OF THE VOICE OF TRUTH.
Veritas liberabit vos.
Super omnia vincit Veritas.
Vol. 21. } { No. 17.
നോട്ടീസ

# നൂറ്റാണ്ട് പിന്നിട്ട മലയാളത്തിലെ ആദ്യ പ്രസിദ്ധീകരണം

1976ൽ നൂറ് വർഷം തികച്ചു സത്യനാദം. അതൊരു റെക്കോഡായിരുന്നു. മലയാളക്കരയിൽ ആദ്യമായി നൂറുവർഷം തികച്ച പ്രസിദ്ധീകരണമെന്ന പെരുമ. അക്കാലത്ത് ഇന്ത്യയിൽ തന്നെ നൂറ് തികച്ച പ്രസിദ്ധീകരണങ്ങൾ കേവലം 20 എണ്ണം മാത്രം.

സത്യനാദ കാഹളം എന്ന 'സത്യനാദം' നൂറ്റാണ്ടു പിന്നിട്ട പ്രസിദ്ധീകരണമായിരുന്നു. എന്നാൽ 21-ാം നൂറ്റാണ്ടിന്റെ തുടക്കത്തിൽ തന്നെ അത് അസ്തമിച്ചിരുന്നു. 1976ൽ നൂറ് വർഷം തികച്ചു സത്യനാദം. അതൊരു റെക്കോഡായിരുന്നു. മലയാളക്കരയിൽ ആദ്യമായി നൂറുവർഷം തികച്ച പ്രസിദ്ധീകരണമെന്ന പെരുമ. അക്കാലത്ത് ഇന്ത്യയിൽ തന്നെ നൂറ് തികച്ച പ്രസിദ്ധീകരണങ്ങൾ കേവലം 20 എണ്ണം മാത്രം.

1876ൽ ഒരു പുരോഗമന ചിന്താഗതിക്കാരനായ യുവവൈദികൻ ലൂയിസ് വൈപ്പിശേരിക്കു ഒരു പ്രസിദ്ധീകരണം തുടങ്ങണമെന്ന ആഗ്രഹം ജനിച്ചു. വിദേശത്തു നിന്നെത്തിയ ഫാ.കാന്തിദൂസ് അതിനുവേണ്ട പിന്തുണയുമായി ഒപ്പം നിന്നു അങ്ങനെയാണ് സത്യനാദകാഹളത്തിന്റെ പിറവി.

പൊതുവിജ്ഞാനത്തിനും വാർത്തകൾക്കും മുൻതൂക്കം. അതാണ് സത്യനാദകാഹളം എന്ന് മുഖപ്രസംഗത്തിലൂടെ ആദ്യപതിപ്പിൽ തന്നെ വ്യക്തമാക്കിയിരുന്നു.

സത്യാനാദകാഹളത്തിന്റെ ഉല്പത്തിക്കുശേഷം കൊച്ചിയിൽ നിന്നും പ്രസിദ്ധീകരണം ആരംഭിച്ച മറ്റൊരു പ്രസിദ്ധീകരണമാണ് കേരളദീപകം. ദീപകത്തിലേയും കാഹളത്തിലേയും ലേഖകന്മാർ തമ്മിൽ ചില തർക്കങ്ങൾ നടന്നതായി സത്യനാദകാഹളത്തിന്റെ ചില ലക്കങ്ങളിൽ നിന്ന് മനസ്സിലാക്കാം.

1887 ഏപ്രിൽ 15നാണ് മാന്നാനം സെന്റ് ജോസഫ് പ്രസ്സിൽ നിന്ന് നസ്രാണി ദീപിക പ്രസിദ്ധീകരണം തുടങ്ങിയത്.

1890 മാർച്ച് 22ന് കണ്ടത്തിൽ വർഗീസ് മാപ്പിളയുടെ മുഖ്യപത്രാധിപത്യത്തിൽ മലയാളമനോരമ തുടങ്ങുന്നത്. ഒരു ജോയിന്റ് സ്റ്റോക്ക് കമ്പനിയു



നസ്രാണികൾ ഒക്കക്കും

അറിയെണ്ടുന്നസം

ക്ഷെപവെദാർത്ഥം.

COMPENDIOSA LEGIS EXPLANATIO

OMNIBUS CHRISTIANIS

SCITU NECESSARIA

*Malabarico Idiomate.*

ROMAE AN. A NATIVIT. CHRISTI MDCCLXXII.

*Praesidum Facultate.*

ആദ്യപതിപ്പിന്റെ ഒന്നാംപേജ്

ടെ ഉടമസ്ഥതയിൽ ഒരു പക്ഷേ ഇന്ത്യയിൽ തന്നെ ആദ്യം ആരംഭിച്ച വർത്തമാന പത്രമാണ് മനോരമ.

സത്യനാദ കാഹളത്തിന്റെ ആരംഭഘട്ടത്തിൽ അത് വരാപ്പുഴയിൽ നിന്നായിരുന്നു അച്ചടിച്ചിറക്കിയിരുന്നത്.

ഫാ.ലൂയിസ് വൈപ്പിശ്ശേരിയുടെ ചെറുപ്പകാലത്ത് അന്തോണി അണ്ണാവിയുടെ 'കേരള പത്രം' കാണാൻ ഇടയായെന്നും അതിൽനിന്ന് ഉൾക്കൊണ്ട ആവേശമാണ് കാഹളത്തിന്റെ ജനനത്തിൽ കലാശിച്ചതെന്ന് പറയുന്നു. ഇതു തുടങ്ങാൻ മറ്റൊരു കാരണം കൂടി ഉണ്ടായത്രെ.

ഫോർട്ട് കൊച്ചിയിൽ നിന്ന് പ്രസിദ്ധീകരിച്ചിരുന്ന 'പശ്ചിമ താരക'യിൽ പ്രോട്ടസ്റ്റന്റ് മതവിശ്വാസിയായ ഫിലിപ്പോസ് ആശാൻ കത്തോലിക്ക സഭയെ പൊതുവായും മാർപാപ്പയെ വിശേഷിച്ചും അധിക്ഷേപിക്കാറുണ്ടായിരുന്നുവെന്നും, ആ ദുഷിച്ച പ്രവണത അവസാനിപ്പിക്കുന്നതിനും വേണ്ടിക്കൂടിയാണ് പത്രം തുടങ്ങാൻ തീരുമാനിച്ചത്രെ.

സത്യനാദ കാഹളമെന്ന് പത്രത്തിനു പേരിട്ടതും ആദ്യലക്കത്തിന്റെ മുഖ ചിത്രം, ഉള്ളടക്കം മുതലായവ തയ്യാറാക്കിയതും ഫാ.ലൂയിസ് തന്നെയായിരുന്നു. എങ്കിലും പത്രാധിപസ്ഥാനം അന്നത്തെ നടപടിക്രമം അനുസരിച്ച് ആശ്രമാധിപനിൽ നിക്ഷിപ്തമായിരുന്നതിനാൽ ഫാ.കാന്തിദൂസ് ആയി.

1876 ഒക്ടോബർ 12 ന് സത്യനാദകാഹളത്തിന്റെ പ്രഥമലക്കം പുറത്തിറങ്ങി.

1914ലെ ലോകമഹായുദ്ധത്തിന്റെ ആരംഭത്തേയും അതിന്റെ കെടുതിയേയും കൃത്യമായി വിവരിക്കുന്ന റിപ്പോർട്ടുകൾ സത്യനാദത്തിൽ കാണാം. അവയെല്ലാം കമ്പിയില്ലാകമ്പി വഴി എത്തിയ വാർത്തകളാണ്. ഇതിന്റെ രണ്ടാമത്തെ പത്രാധിപർ പി.സി.വർക്കിയായിരുന്നു. അദ്ദേഹത്തിന്റെ കാലം സത്യനാദ കാഹളത്തിന്റെ സുവർണ്ണാകാലമായിരുന്നു. 1900-ാം ആണ്ടിൽ സത്യനാദകാഹളത്തിൽ നിന്നും കാഹളം ഒഴിവാക്കി. അച്ചടി എറണാകുളത്തെ ഐ.എസ്.പ്രസ്സിലേക്ക് മാറ്റുകയും ചെയ്തു. മാത്രമല്ല മാസത്തിൽ മൂന്ന് പതിപ്പുകൾ വച്ച് ഇറക്കുകയും ചെയ്തു. പത്രത്തിന്റെ കെട്ടിലും മട്ടിലും മാറ്റം വരുത്തി. പുസ്തകരൂപം കൈവെടിഞ്ഞ് ഡമ്മി വലുപ്പത്തിൽ എട്ട് പേജാക്കി. 1904ൽ സത്യനാദം വാരികയായി. വെറുമൊരു വാരികയല്ല കേരളത്തിലെ ആദ്യത്തെ സചിത്രവാരിക. അക്കാലത്ത് സ്വയം ഭരണാവകാശം എന്ന ആശയത്തിന് ശക്തിയേറി വരുകയായിരുന്നു.

---

സ്വാതന്ത്ര്യ പ്രാപ്തിക്കുശേഷം പത്രങ്ങൾക്ക് വളരുന്നതിന് അനുഗുണമായ അന്തരീക്ഷം സംജാതമായി. മാത്രമല്ല പത്രപ്രവർത്തനം ഒരു കലയും ഉപാസനയുമെന്നതിനേക്കാൾ ഒരു വ്യവസായമായി മാറിക്കൊണ്ടിരുന്നു.

---



പലരും പലതും

അവകാശ ലംഘനം


പി.സി. വർക്കി


ഫാ.ജോർജ് വെളിപ്പറമ്പിൽ


സെബാസ്റ്റ്യൻ പോൾ


സത്യനാദം

ആമുഖം

മാധ്യമ തരംഗം

ജോഷി ജോർജ്

ബാലകൃഷ്ണൻ

സ്വാതന്ത്ര്യ പ്രാപ്തിക്കുശേഷം പത്രങ്ങൾക്ക് വളരുന്നതിന് അനുഗുണമായ അന്തരീക്ഷം സംജാതമായി. മാത്രമല്ല പത്രപ്രവർത്തനം ഒരു കലയും ഉപാസനയുമെന്നതിനേക്കാൾ ഒരു വ്യവസായമായി മാറിക്കൊണ്ടിരുന്നു. ഈ അവസരത്തിൽ വർക്കിയുടെ മകൻ ജെയിംസ് ഡോ.ജോണിനോടൊപ്പം ചേർന്ന് സത്യനാദം നടത്തിപ്പോന്നുവെങ്കിലും പ്രതിസന്ധികൾ ഏറിക്കൊണ്ടിരുന്നു. 1968ൽ തൽക്കാലത്തേക്ക് സത്യനാദം അച്ചടി നിർത്തി.

പല കൂടിയാലോചനകൾക്കുശേഷം 1970 ജനുവരി നാലിന് കേരള ടൈംസ് ദിനപത്രത്തിന്റെ ഞായറാഴ്ചപ്പതിപ്പായി സത്യനാദം വീണ്ടും പുറത്തുവന്നു.

ഒരു ദിനപത്രത്തിന്റെ ആശ്രയം ലഭിച്ചതോടെ മലയാള പത്രത്തറവാട്ടിലെ മുത്തശ്ശിയായ സത്യനാദം കെട്ടിലും മട്ടിലും മെച്ചപ്പെട്ടു. ബ്രോഡ് ഷീറ്റിൽ എട്ടുപേജ്.

കേരള ടൈംസിന്റേയും സത്യനാദത്തിന്റെയും പ്രചാരം ഗണ്യമായി വർദ്ധിച്ചു. ഇന്ന് അറിയപ്പെടുന്ന മാധ്യമവിദഗ്ധനും മുൻ എം.പിയും എം.എൽ.എയുമായിരുന്ന സെബാസ്റ്റ്യൻ പോളിനെയാണ് സത്യനാദം എഡിറ്റു ചെയ്യാൻ മാനേജിംഗ് എഡിറ്റർ ഫാ.ജോർജ്ജ് വെളിപ്പറമ്പിൽ ഏൽപ്പിച്ചത്. സത്യനാദത്തെ മികച്ച നിലവാരത്തിലെത്തിക്കാൻ അദ്ദേഹത്തിനായി. ബാലചന്ദ്രൻ ചുള്ളിക്കാട്, സിപ്പി പള്ളിപ്പുറം, ജോസ് പനക്കൽ, കെ. എസ്.രാധാകൃഷ്ണൻ, പ്രമൂസ് പെരിഞ്ചേരി, സെബാസ്റ്റ്യൻ പള്ളിത്തോട്, ജോൺ പോൾ, പീറ്റർലാൽ... തുടങ്ങി ഒട്ടേറെ എഴുത്തുകാർക്ക് വേദിയായി. സെബാസ്റ്റ്യൻ പോൾ പിന്നീട് ഇന്ത്യൻ എക്സ്പ്രസിൽ ചേർന്നതോടെ ആന്റണി ചടയംമുറി ചുമതല ഏറ്റെടുത്തു. ഏറെതാമസിയാതെ കുങ്കുമം ഗ്രൂപ്പിന്റെ കേരളദേശം പത്രത്തിൽ സഹപത്രാധിപരായിരുന്ന സെബാസ്റ്റ്യൻ നെടുവേലി കേരളടൈംസിൽ ചേരുകയും സത്യനാദം എഡിറ്റ് ചെയ്യാനും തുടങ്ങി. അദ്ദേഹത്തിന്റെ കാലത്താണ് ഓഫ്സെറ്റ് അച്ചടിയന്ത്രം വരുന്നതും കേരളടൈംസും സത്യനാദവും വെബ് ഓഫ്സെറ്റിലേക്ക് മാറുന്നതും. ഒട്ടേറെ ഫീച്ചറുകൾ വന്നുതുടങ്ങി. അതോടെ ഫോട്ടോകൾക്ക് മിഴിവേറി. അച്ചടിയുടെ നിലവാരം ഉയർന്നു.

അദ്ദേഹം ഇടക്കാലത്ത് ടൈംസിൽ നിന്ന് പിരിഞ്ഞപ്പോൾ എന്നെയാണ് മാനേജിംഗ് എഡിറ്റർ വെളിപ്പറമ്പിലച്ചൻ സത്യനാദത്തിന്റെ ചുമതല ഏൽപ്പിച്ചത്. എന്റെ കഴിവിന്റെ പരമാവധി ഉപയോഗിച്ച് ഞാനതിനെ വളർത്താൻ ശ്രമിച്ചു. 1989ൽ കേരള ടൈംസ് പ്രസാധകരായ വിമല കൾച്ചറൽ സൊസൈറ്റിയെ വിപുലപ്പെടുത്താൻ തീരുമാനിച്ചു. കുറെ വ്യവസായികളെക്കൂടി ഉൾപ്പെടുത്തി 'വിമല' എന്ന പേരുമാറ്റി 'കേരള കൾച്ചറൽ സൊസൈറ്റി' രൂപീകരിച്ചു. അതുവരെ അംഗമായിരുന്ന അഡ്വ. തോമസ് അട്ടിപേറ്റി ഒഴിവായി. പകരം പ്രൊഫ.മാത്യുപൈലിയെ തെരഞ്ഞെടുത്തു. സൊസൈറ്റിയുടെ ചെയർമാനാക്കി. ജി.അലക്സ് ഓഡിറ്ററായും വന്നു.

ഇതൊക്കെ നടക്കുമ്പോഴും സത്യനാദം കളറിൽ ഇറക്കുന്നതിനെക്കുറിച്ചായിരുന്നു എന്റെ ചിന്ത. ഞാൻ ടാബ്ളോയിഡ് സൈസിൽ 12 പേജോടെ ഒരു ഡമ്മി തയ്യാറാക്കി. എം.ഡിയെ കാണിച്ചു. അദ്ദേഹത്തിന് അത് ഇഷ്ടമായി. എന്നാൽ എഡിറ്റോറിയൽ വിഭാഗത്തിലെ രാഷ്ട്രീയം കാരണം തടസപ്പെട്ടു. ഇപ്പോഴതൊരു തമാശയായി കാണുന്നുവെങ്കിലും അന്ന് ഞാൻ അനുഭവിച്ച പ്രയാസം ചെറുതല്ല. എന്നിട്ടും ഞാൻ നിരാശനായില്ല. പുതിയ രൂപത്തിൽ മൾട്ടിക്കളറിൽ ഇറക്കേണ്ട സത്യനാദത്തിന്റെ ലേ-ഔട്ടും മാറ്ററുകളും അതിനുള്ള എഴുത്തുകാരും എന്റെ മനസ്സിൽ നിറഞ്ഞുനിന്നു.

അങ്ങനെ ഇരിക്കെ പുതിയ ചെയർമാൻ മാത്യു പൈലിയും ജി.അലക്സും സത്യനാദം മെച്ചപ്പെടുന്നതിനെക്കുറിച്ച് സംസാരിക്കാൻ എന്നെ വിളിപ്പിച്ചു.

ആമുഖമായി എന്നോട് ഇക്കാര്യം പറഞ്ഞു തുടങ്ങിയപ്പോൾ ഞാൻ പറഞ്ഞു ഒരഞ്ച് മിനിട്ട് തരാമെങ്കിൽ ഞാൻ വളരെ വ്യക്ത്യമായി ഒരു പ്രോജക്റ്റ് തന്നെ തരാം. ഇതു പറഞ്ഞപ്പോൾ അവർ പരസ്പരം മുഖത്തോട് മുഖം നോക്കുന്നത് എനിക്ക് കാണാമായിരുന്നു. പിന്നെ ജി. അലക്സ് പറഞ്ഞു. ശരി കാണട്ടെ. ഞാൻ ഉടനെ എന്റെ മേശയിൽ ഭദ്രമായി സൂക്ഷിച്ചുവച്ചിരുന്ന സത്യനാദത്തിന്റെ ഡമ്മി പുറത്തെടുത്ത് ഒന്നുകൂടി പരിശോധിച്ച് തൃപ്തി വരുത്തി അവർക്കു മുന്നിൽ സമർപ്പിച്ചു. രണ്ടു പേർക്കും അത് നന്നായി ബോധിച്ചു. മാത്യുപൈലി ചോദിച്ചു എന്നു തുടങ്ങാനാകും.




1970 ജനുവരി നാലിന് കേരള ടൈംസ് ദിനപത്രത്തിന്റെ ഞായറാഴ്ചപതിപ്പായി സത്യനാദം വീണ്ടും പുറത്തുവന്നു. ഒരു ദിനപത്രത്തിന്റെ ആശ്രയം ലഭിച്ചതോടെ മലയാള പത്രത്തറവാട്ടിലെ മുത്തശ്ശിയായ സത്യനാദം കെട്ടിലും മട്ടിലും മെച്ചപ്പെട്ടു. ബ്രോഡ് ഷീറ്റിൽ എട്ടുപേജ്.

രണ്ടാഴ്ച സമയം തന്നാൽ മതി തുടങ്ങാം. കൂട്ടത്തിൽ ഒരു വ്യവസ്ഥ ഞാൻ വച്ചു. കവർ ഗ്ലൈസ്ഡ് ന്യൂസ്പേപ്പർ ആയിരിക്കണം. അത് സംഘടിപ്പിക്കുന്നതിനുള്ള വഴിയും ഞാൻ കണ്ടുവച്ചിരുന്നു. പിന്നെ എഴുത്തുകാർക്ക് പ്രതിഫലം കൊടുക്കണം.

എത്രകൊടുക്കേണ്ടിവരും? മാത്യു പൈലിയാണ് ചോദിച്ചത്. ഞാൻ അതിന്റെ കണക്കും പറഞ്ഞു. അത് കൃത്യമായി കൊടുക്കാൻ സത്യനാദത്തിന്റെ അവസാനപുറത്ത് അര പേജ് കളർ പരസ്യം കണ്ടെത്തിയാൽ മതിയെന്നു പറഞ്ഞു. അവർക്കത് സ്വീകാര്യമായി. ആഴ്ചയിൽ ഒരു പരസ്യം താൻ കണ്ടെത്തിക്കൊള്ളാമെന്ന് പുതിയ ചെയർമാൻ ഏൽക്കുകയും ചെയ്തു.

അങ്ങിനെ എന്റെ ചിരകാല സ്വപ്നം പുവണിയുന്നത് 1992 ജനുവരി 12 ഞായറാഴ്ചയായിരുന്നു.

കാക്കനാടന്റെ ചെറുകഥയും, സി.രാധാകൃഷ്ണന്റെ കോളം 'രസമുള്ള കാര്യങ്ങൾ, ഇല്ലാത്തതും' ഇരുവരുടേയും വീടുകളിൽ പോയി സംഘടിപ്പിച്ചതാണത്. പ്രൊഫ.റെക്സിന്റെ കവിത ചെറുവാണ്ടൂർ ജോയി, രാജു തുരുത്തി, വെണ്ണല മോഹൻ, എന്നിവരുടെ നോവലുകളും ചേർക്കാനായി. അന്നത്തെ സൂപ്പർ ഹിറ്റ് നോവലിസ്റ്റ് സുധാകർ മംഗളോദയത്തിന്റെ ഒരു നോവലിന് ശ്രമിച്ചെങ്കിലും അദ്ദേഹത്തിന്റെ തിരക്കുകാരണം അതുനടന്നില്ല. എന്നിട്ടും ഞാൻ പിടിവിട്ടില്ല. വെള്ളൂർ ന്യൂസ് പ്രിന്റ് ഫാക്ടറിക്കടുത്തു താമസിക്കുന്ന സുധാകറിന്റെ വീട്ടിലെത്തി ഒരു അഭിമുഖം എടുത്ത് ആദ്യ ലക്കം സത്യനാദത്തിൽ തന്നെ ചേർത്തു.




ആന്റണി ചടയംമുറി


സെബാസ്റ്റ്യൻ നെടുവേലി

'ഞായറാഴ്ച വക്കീൽ' എന്ന പേരിൽ ഒരു ബോക്സ് കാർട്ടൂണും ഞാൻ വരച്ചുചേർത്ത് മോടി കൂട്ടി. എന്നെ സഹായിക്കാൻ ഷാജിയെ പാർട്ട്ടൈം ആർട്ടിസ്റ്റായി എടുത്തു. കുറെയേറെ നല്ല ഫീച്ചറുകൾ മനോഹരമായ ഗ്ലൈസ്ഡ് പേപ്പറിൽ അച്ചടിക്കാനായി. താമസിയാതെ മലയാളത്തിലെ ഏറ്റവും നല്ല സൺഡേ സപ്ലിമെന്റുകളിൽ ഒന്നായി സത്യനാദം മാറി.

മംഗളത്തിന്റെ സപ്ലിമെന്റ് സത്യനാദത്തെ അനുകരിച്ച് ടാബ്ലോയിഡ് സൈസിലേക്ക് മാറ്റി. അവരുടേത് എട്ടുപേജിലും സത്യനാദം 12 പേജിലുമാണ് ഇറങ്ങിയിരുന്നത്.

സെന്റർ പേജ് സിനിമയ്ക്കായി മാറ്റി വച്ചു. ആ സമയം സിനിമാക്കാരുടെ കേന്ദ്രം കൊച്ചിയായി മാറിക്കൊണ്ടിരിക്കുകയായിരുന്നു. മാത്രമല്ല മൂന്നു പ്രഗത്ഭരായ സിനിമാ പോസ്റ്റർ ഡിസൈനർമാർ കൊച്ചിയിലാണ് ഓഫീസ് ഇട്ടിരുന്നത്. അതിൽ ആർട്ടിസ്റ്റ് കിത്തോ കേരളടൈംസിന്റെ സ്വന്തം ആളാണല്ലൊ. അദ്ദേഹമാണ് എന്നെ കേരളടൈംസിലേക്ക് ആദ്യം കൊണ്ടുപോകുന്നതും അന്നത്തെ പ്രൊഡക്ഷൻ മാനേജർ പി.പി.സേവ്യർ, ന്യൂസ് എഡിറ്റർ സി.എൽ. ജോർജ്, എന്നിവരെ പരിചയപ്പെടുത്തുന്നതുമൊക്കെ.

പിന്നെ ഗായത്രി അശോകൻ, കൊളോണിയ സാബു എല്ലാവരും എനിക്ക് അടുത്തു പരിചയമുള്ളവർ. പുതിയ സിനിമകളുടെ സ്റ്റിൽസ് കിട്ടാൻ ഒരു പ്രയാസവും ഉണ്ടായിരുന്നില്ലെന്ന് ചുരുക്കം. സത്യനാദത്തിൽ സ്ഥിരമായി എഴുതിക്കൊണ്ടിരുന്ന അഞ്ജു അഷറഫ് പിന്നീട് നാനാ സിനിമാവാരികയിലേക്ക് പോയി. സിനിമാപ്പേജിലെ ആകർഷണങ്ങളിൽ ഒന്ന് ആന്റണി ചടയംമുറിയുടെ 'സ്വിച്ച് ഓൺ' ആയിരുന്നു. അയ്മനം സാജൻ, ദിനേശ്, ഏബ്രഹാം ലിങ്കൺ (മൂന്നു പേരും സിനിമാ പി.ആർ.ഒ.മാർ) ശ്രീജിത്ത്, സീന, പുഷ്പാ (പിന്നീട് പുഷ്പ വനിത ദ്വൈവാരികയിൽ ചേർന്നു) യശശരീരനായ ജയറാം തോപ്പിൽ ഇവരൊക്കെ അതിൽ എഴുതിയിരുന്നു.

ഞാനും വിൻസെന്റ് മഠത്തിലും പി.എഫ്. മാത്യൂസുമൊക്കെ (തിരക്കഥാകൃത്ത്) ഏകദേശം ഒരേസമയത്താണ് കേരളടൈംസിൽ എത്തിയത്. സത്യനാദത്തിൽ ഞാനിരിക്കുമ്പോൾ സ്ഥിരം കോളമെഴുതിയവർ ഏറെയുണ്ടായിരുന്നു. സെബാസ്റ്റിൻ പോളിന്റെ പലരും പലതും, അമ്പാട്ടു സുകുമാരൻ നായർ (അക്കാലത്ത് അദ്ദേഹം മംഗളം വിട്ടിരുന്ന സമയമായിരുന്നു) സാജൻ മാറനാടിന്റെ ശാസ്ത്രവിശേഷം അന്ന് പുതുമയുള്ള പംക്തിയായിരുന്നു. പിന്നീട് ഇതിൽ പലതും ചേർത്ത് പുസ്തകമാക്കിയിരുന്നു. 'മനുഷ്യന് ഫോട്ടോസ്റ്റാറ്റുകൾ' എന്നാണതിന്റെ പേര്. അദ്ദേഹം ഒരു കാലത്ത് കേരളടൈംസിന്റെ പത്തനംതിട്ടയിലെ പാർട്ട്ടൈം ലേഖകൻ കൂടിയായിരുന്നു. പുസ്തകത്തിൽ സത്യനാദത്തേയും എന്നേയും പരാമർശിച്ചിരുന്നത് സന്തോഷത്തോടെ ഓർക്കുന്നു.

വെളിപ്പറമ്പിലച്ചന്റെ 'വാരന്ത്യ ചിന്തകൾ' എന്ന പംക്തി ഏറെ പ്രചോദനാത്മകമായ കോളമായിരുന്നു. എം. ഇക്ബാലിന്റെ വാരമൊഴി ചീഫ് എഡിറ്റർ പി.എം. ജൂസെ എഴുതിയിരുന്ന വിശ്വസാഹിത്യത്തിലെ ക്ലാസിക്കുകൾ കുട്ടികളേയും മുതിർന്നവരേയും ഒരുപോലെ ആകർഷിച്ച പംക്തിയായിരുന്നു. അന്നത്തെ ഞങ്ങളുടെ സഹപ്രവർ




ആർട്ടിസ്റ്റ് കിത്തോ

ത്തകരായ സേവ്യർ രാജു അദ്ദേഹമിപ്പോൾ മനോരമ കൊച്ചി യൂണിറ്റിലുണ്ട്. വേണുഗോപാൽ, സുരേഷ് നമ്പ്യാർ ഇരുവരും ഇപ്പോൾ മാതൃഭൂമിയിലാണ്. ജെയ്സൺ പീറ്റർ പനത്താറ, മത്തായി, ജോയി പീറ്റർ, ജനി ആൻഡ്രൂസ്, അനിൽകുമാർ, ജയിൻ പി. തമ്പി, ജ്യോതിഷ്, ജോജു ടി ജോൺ, ഗോപാലൻ, ബിജോയി ഇങ്ങനെ എത്രയോ പേർ സത്യനാദത്തിനു വേണ്ടി എഴുതിയിരുന്നു.

യശശരീരനായ ജോർജ് പോളയിൽ മാത്യു ജോസഫ്, സേവ്യർ (നാക്സ്) ജോസ് ക്ലമന്റ്, സൈമൺ, തോമസ് (സിനിമാതാരം മച്ചാൻ വർഗീസിന്റെ സഹോദരൻ) സെബാസ്റ്റ്യൻ സിറിൾ തുടങ്ങിയവരായിരുന്നു വിതരണവും പരസ്യങ്ങളും കൈകാര്യം ചെയ്തിരുന്നത്. ഇതിൽ ജോസ് ക്ലമന്റ് എഡിറ്റോറിയൽ ഡിപ്പാർട്ട്മെന്റിൽ വരേണ്ടതായിരുന്നുവെന്ന് തോന്നിയിട്ടുണ്ട്. പണപ്പെട്ടി സൂക്ഷിപ്പികാരനായ ബാബു, ജൂലിയൻ എന്നിവരെ എങ്ങനെ മറക്കും. പിന്നെ കൃഷ്ണൻ, ബിജു ജോസി, സുകുമാരൻ, ടെലക്സ്, ഡ്രൈവർ രതീഷ് (അദ്ദേഹം അകാലത്തിൽ വിടപറഞ്ഞു), ഐ.എസ്.പ്രസിലെ നിക്കോളാസ് അങ്ങിനെ മുഖങ്ങൾ പലതും മിന്നി മറയുന്നു...

ലൈബ്രറിയുടെ ചുമതലക്കാരൻ പീറ്റർ കട്ടിക്കാട് ഫോട്ടോഗ്രാഫർമാരായ വിജയകുമാർ, റാലി സെബാസ്റ്റ്യൻ, അഗസ്റ്റ്യൻ, മനുഷെല്ലി, യേശുദാസ് ആർട്ടിസ്റ്റുമാരായ ഗോപാലകൃഷ്ണൻ, ഷാജി, സാബു എന്നിവർ എനിക്ക് എന്നും ശക്തി പകർന്നവരാണ്.

പ്രൂഫ് ഡിപ്പാർട്ടുമെന്റിലുണ്ടായിരുന്ന ജോർജ്, ജോസി പറപ്പിള്ളി, റോബർട്ട്, ഫോർമാൻ വറുതുകുട്ടി ആശാൻ, ജോസഫ്, കമ്പോസിംഗിലെ എം. ജി.ജോർജ്, പീറ്റർ, റോയി, ജോസഫ് ഇങ്ങനെ എത്രയോ പേർ. ഇവരുടെയെല്ലാം സഹകരണം വിലപ്പെട്ടതായിരുന്നു.

പ്രീപ്രസ് ജോലികളിൽ ഏർപ്പെട്ടിരുന്ന ബ്ലോക്ക് മേക്കർ ആന്റണി, പ്ലേറ്റ് മേക്കിങ്ങിലെ രണ്ട് തോമസുമാർ, ആൽബി, ലെസ്ലി, അഗസ്റ്റ്യൻ, സജീവ്, ഡഗ്ലസ്, അലക്സ്...


കേരള ടൈംസ്

ഇവർ ഇന്ന് ജനവിധി തേടുന്നു

കേരളം ഇന്ന് ബൂത്തിലേക്ക്

കണ്ണൂരിൽ ബോംബേറ്: സി.പി.എം. പ്രവർത്തകന് പരുക്കേറ്റു

തിമൂറിൽ കലാപം രൂക്ഷമാകുന്നു

തെരഞ്ഞെടുപ്പു കമ്മീഷൻ

സമ്മതിദായകരുടെ സത്വര ശ്രദ്ധയ്ക്ക്

ചീഫ് ഇലക്ടറൽ ഓഫീസർ

137 ദശലക്ഷം വോട്ടർമാർ ഇന്ന് വിധി നിർണ്ണയിക്കും

അവസാനമായി അച്ചടിച്ച പതിപ്പ്

പ്രിന്റിംഗിലെ റിച്ചാർഡ് സൈമൺ, ജോയി എല്ലാവരും സത്യനാദത്തോട് പ്രത്യേകമായ അടുപ്പം കാണിച്ചവരായിരുന്നു.

കേരളടൈംസ് 1999 സെപ്തംബർ 11 ന് ആണ് അവസാനമായി അച്ചടിച്ചത്. ഒരുകാലത്ത് കൊച്ചിയുടെ മുഖപത്രമായി വിലസിയ കേരളടൈസ് ഇനി ഓർമ്മ മാത്രം. എന്നാൽ സത്യനാദം വീണ്ടും സെബാസ്റ്റ്യൻ പോളിന്റെ നേതൃത്വത്തിൽ രംഗത്തു വന്നെങ്കിലും അതിന് ഏറെ ആയുസ്സുണ്ടായില്ല. ●


സത്യനാദം

ARUNS

ഓർമ്മയിൽ ഒരു രാജീവം



**ജോഷി ജോർജ്**

joshygeorgecartoonist@gmail.com

പത്രപ്രവർത്തകനും ടി.വി. അവതാരകനും മൈൻഡ് പവ്വർ ട്രെയ്നറുമാണ് ലേഖകൻ.



# പഴി പറഞ്ഞതും പഴായി

ഇപ്പോഴത്തെ പുതിയ വാർത്തകളത്രയും സിനിമാക്കാരെ മൊത്തത്തിൽ പഴി പറയുന്നതാണ്. അവർ സഹായിക്കുന്നില്ലെന്ന തലക്കെട്ടിലാണ് ചിലരുടെ അവതരണങ്ങളെല്ലാം.

എല്ലാവർക്കും സാന്ത്വനമേകി സ്വീകരിക്കുകയാണ് ഇന്ന് കേരളം. കോവിഡ് രോഗികളെയും.

ഒരു വ്യക്തിയെക്കുറിച്ച് വ്യക്തമായി അറിയാതെ, ഒരു പ്രസ്ഥാനത്തെക്കുറിച്ച് മനസ്സിലാക്കാതെ, കുറ്റം പറഞ്ഞിട്ട്, പിന്നെ അദ്ദേഹത്തെ, അല്ലെങ്കിൽ ആ സ്ഥാപനത്തെ, ആശ്രയിക്കേണ്ടി വരുന്നത് നാണക്കേടല്ലേ. ഒന്നും അറിയാതെ അങ്ങിനെയൊന്നും പറയരുതായിരുന്നു. കുറ്റം കാണരുതായിരുന്നു. പ്രവാസികളുടെ പുനരധിവാസത്തിൽ എല്ലാവരും തന്നെ ഒന്നിച്ച് നിൽക്കും. അത് തീർച്ചയാണ്. ഏറ്റകുറച്ചിലുകൾ കാണും. അത് സ്വഭാവികം.

എന്നാൽ അന്യോന്യം കുറ്റം കാണുന്നതൊ, ഒരാൾ മറ്റൊരാളെ പഴി പറയുന്നതൊ, ഒന്നും പീന്നിട് ഒരിക്കലും തിരിച്ചെടുക്കാനാവില്ല.

വാവിട്ട് പോയ വാക്കൊന്നും മടങ്ങി വരത്തുമില്ല. അത് എന്നന്നേക്കുമായി അവരുടെ മനസ്സിലും തങ്ങി കിടക്കും. പ്രവാസികളുടെ കഴിഞ്ഞകാല പ്രവർത്തനങ്ങൾ, സഹായങ്ങൾ, നാടിന് നൽകിയ സംഭാവനകൾ, കേരളീയർ ആരും തന്നെ മറക്കത്തില്ല. മറക്കുന്നവൻ തനി മണ്ടനായിരിക്കും.

നിധിയാണ്... പ്രവാസി... നിധി.

എത്ര കോടികളാണ് കേരളത്തിലങ്ങോളമിങ്ങോളമുള്ള വിവിധ ബാങ്കുകളിലുമായി ഈ നാട്ടിലെ മുഴുവൻ പ്രവാസികളും നിറച്ചത്.

ബാങ്കുകൾ, അത് അവരുടെ നേട്ടമായി പ്രചരിപ്പിക്കുന്നുണ്ടെങ്കിലും പ്രവാസിയുടെ പണമാണ് അവരുടെ നേട്ടത്തിനെല്ലാം കാരണമെന്ന് എല്ലാ മലയാളികൾക്കും നന്നായി അറിയാം. അവരോട്

അത്രയെറെ നന്ദി കാണിക്കേണ്ടതുണ്ടെന്ന കാര്യത്തിലും മലയാളികൾ എല്ലാവരും ഏറെ ബോധവാന്മാരുമാണ്. നമുക്ക് ഒരു വിഷമം വരുമ്പോൾ സിനിമാക്കാരെയൊ, മറ്റുള്ളവരെയൊ, ഒന്നടങ്കം നാം പ്രവാസികൾ കുറ്റപ്പെടുത്തുന്നത് എന്തായാലും ശരിയല്ല.

ഇപ്പോഴത്തെ പുതിയ വാർത്തകളത്രയും സിനിമാക്കാരെ മൊത്തത്തിൽ പഴി പറയുന്നതാണ്. അവർ സഹായിക്കുന്നില്ലെന്ന തലക്കെട്ടിലാണ് ചിലരുടെ അവതരണങ്ങളെല്ലാം.

പ്രവാസികൾ ചിലരുടെ നിർദേശങ്ങൾ ഇങ്ങനെയാണ്. ഗൾഫിലേക്ക് കലാപരിപാടികളുമായി വന്നാൽ ആരും തന്നെ കാണാൻ പോകരുത്. ഇവിടെ നിന്ന്, ആരും അവരെയും കൊണ്ട് അവിടേക്ക് പോകരുത്. ഗൾഫിൽ വന്നാൽ അവരെ ഓടിക്കണം. ആ പൈസ മക്കൾക്ക് അയച്ചു കൊടുക്കണം. എന്നിങ്ങനെയാണ് ചില പ്രസ്താവനകളും, ചർച്ചകളും, ഒപ്പം മറ്റുള്ളവരോടുള്ള ഉപദേശങ്ങളും. ഒന്ന് മറ്റൊന്നിനോട് ചേർന്ന് നിൽക്കുന്നുവെന്നത് നാം ഒരിക്കലും മറക്കരുത്. പലരെയും ആശ്രയിച്ച് തന്നെയാണ് നമ്മുടെയൊക്കെ ജീവിതവും. എല്ലാവർക്കും എല്ലാവരും വേണം.

അതിൽ നിന്നുള്ള നന്മകൾ ഉൾകൊണ്ടാണ് നാം മുന്നേറേണ്ടത്. ജീവിക്കേണ്ടതും. സമൂഹത്തിന് നല്ല സന്ദേശങ്ങൾ കൈ മാറുന്ന അർത്ഥവത്തായ എത്രയൊ നല്ല സിനിമകൾ ഒരു ചില്ലറ പൈസ പോലും മുടക്കാതെ, ചിലവില്ലാതെ നാം ഇന്ന് നമ്മുടെ ഫോണിലൂടെയും, വീട്ടിൽ ഇരുന്ന് ടി വി യിലൂടെയും, ഹോം തീയേറ്ററുകളിലൂടെയും മറ്റും കാണുന്നില്ലെ!

പിന്നെ, പ്രവാസികൾ ചിലർ പറയുന്നതു പോലെ, സിനിമാക്കാർ എല്ലാവരും തന്നെ അത്ര വലിയ കോടീശ്വരന്മാരൊന്നുമല്ല കേട്ടോ. ജീവിക്കാൻ മാർഗ്ഗമില്ലാതെ നടന്നവർ, നാടകം കളിച്ച് നടന്നവർ, പലരും കിട്ടിയ ഒരു ചെറു അവസരം ഉപയോഗപ്പെടുത്തി ആ രംഗത്ത് വന്ന് ഇങ്ങനെ പിടിച്ച് നിൽക്കുന്നുവെന്നതാണ് സത്യം. ഇതിൽ ഒരു പിടി പേർ പ്രവാസികളെ പോലെ ഇന്ന് ഇവിടെ പ്രയാസത്തിലുമാണ്. മിമിക്രി കലാകാരന്മാരും നാടക നടന്മാരും അണിയറ പ്രവർത്തകരും. ഇതിനെ ചുറ്റിപ്പറ്റി കഴിയുന്ന മറ്റെല്ലാവരും തന്നെ ദിനങ്ങളെണ്ണി വിഷമിക്കുകയാണിന്ന്.

ഇനി എന്ത് എന്ന ചിന്തയിലുമാണവർ. 90 ലേറെ ദിവസമായി ഇതിൽ പലരും ഇപ്പോഴും വീടിനകത്തിരിക്കുകയല്ലെ. അവരെയെല്ലാം ഈ അവസരത്തിൽ സഹായിക്കുന്നത് മുതിർന്ന കലാകാരന്മാരും സാമ്പത്തീക ശേഷിയുള്ള സൂപ്പർ താരങ്ങളുമാണ്. എണ്ണിയാൽ തീരാത്ത കാരുണ്യ പ്രവർത്തനങ്ങളാണ് പത്മശ്രീ മമ്മൂട്ടി ചെയ്യുന്നതും. ഒരു പാട് പേരെ സിനിമ മേഖലയിലേക്ക് കൈ പിടിച്ച് ഉയർത്തിയിട്ടുണ്ട് ശ്രീ മമ്മൂട്ടി.

ഈ അടുത്ത കാലത്ത് ഇഹലോകവാസം വെടിഞ്ഞ പ്രഗൽഭനായ സംവിധായകൻ ശ്രീ സച്ചി, കോവിഡ് കാലത്ത് വിഷമിച്ച പലർക്കും 50,000 രൂപ വെച്ച് നൽകിയത് അറിഞ്ഞു കാണുമല്ലൊ. ഈ പ്രതിസന്ധിക്കിടയിൽ കഴിയുവിധം സഹായങ്ങൾ ചെയ്യാൻ തയ്യാറായി മുന്നോട്ട് വന്നതും, 1000 യാത്ര ടിക്കറ്റുകൾ പ്രവാസികൾക്ക് നൽകാമെന്ന് അറിയിച്ചതും ശ്രീ മമ്മൂട്ടിയാണ്. മോഹൻലാൽ സഹപ്രവർത്തകരെയും മറ്റും അകമഴിഞ്ഞ് സഹായിക്കുകയും അദ്ദേഹം പടുത്തുയർത്തിയ സ്ഥാപനങ്ങളിൽ ഒരു പാട് പേർ ജോലി ചെയ്ത് ജീവിക്കുന്നുമുണ്ട്. അദ്ദേഹത്തിന്റെ കൂടെ അഭിനയിച്ചവർ ഒരു പാട് പേർ ഇന്ന് പ്രശസ്തരും പ്രഗൽഭരും വലിയ പണക്കാരുമായി.

ഇത് കൂടാതെ അവരുടെ വിവിധ സിനിമാ സംഘടനകളും സഹായഹസ്തങ്ങളുമായി ഈ രംഗത്ത് മുൻപന്തിയിൽ പ്രവർത്തിക്കുന്നുണ്ട്. ഏറെ സംഭാവനകൾ അർപ്പിക്കുന്നുമുണ്ട്. ഒപ്പം സാമ്പത്തിക സഹായങ്ങൾ സർക്കാറിനും ഇവരിൽ പലരും നൽകുന്നുണ്ട്. ഇത്തരുണത്തിൽ സഹപ്രവർത്തകരെയും ഇവർക്ക് ചേർത്ത് നിർത്തേണ്ടതുണ്ട്. കാരണം ഇനിയും അവർക്ക് ഇവരോടൊപ്പം ഈ മേഖലയിലോട്ട് തിരിച്ച് വന്ന് അഭിനയിച്ച്, പണിയെടുത്ത്, ജീവിക്കാനുള്ളതാണ്!

ഈ ചലച്ചിത്ര മേഖലയെ പാടെ തകർത്താൽ, ഇല്ലാതാക്കിയാൽ, എത്രയൊ കുടുംബങ്ങൾ പട്ടിണിയാകും ?

പണ്ട് ഗൾഫിൽ കിട്ടാൻ ഏറെ പ്രയാസമുള്ള ഒരു സാധനമായിരുന്നു ഒരു കുത്ത് കളി ചീട്ട്. അന്നത്തെ ഏക വിനോദോപാധിയും അത് തന്നെയായിരുന്നു. അന്ന് TV പരിപാടികൾ ഇല്ല. റേഡിയൊ ഇല്ല. എന്തിന് ഒരു ദിനപത്രം പോലും കിട്ടാത്ത കാലം. ഒരു ഷിപ്പ് കരക്കടുക്കുമ്പോൾ മാത്രം കളിക്കാൻ കിട്ടുന്ന രണ്ട് കുത്ത് ചീട്ട് പെട്ടിയുമായി വട്ടമിട്ട് ഇരുന്ന് പ്രവാസി സമയം കളഞ്ഞിരുന്ന കാലം.

ഇവിടെ പത്ര ദൃശ്യ ശ്രവ്യ മാധ്യമങ്ങളുടെയും പരസ്യ കമ്പനികളുടെയും, മറ്റു വമ്പന്മാരുടെയും, എല്ലാ പ്രസിദ്ധീകരണങ്ങളുടെയും നിലനിൽപ്പ് തന്നെ സിനിമയെ ആശ്രയിച്ചാണ്. ഇഷ്ട താരങ്ങളുടെ പടങ്ങൾ അടിച്ച് വരുന്നത് കണ്ട്, സിനിമാ വിശേഷങ്ങളും മറ്റും അറിയാനാണ് ജനം അതൊക്കെ വാങ്ങിക്കുന്നതും വായിക്കുന്നതും.

കഥയിലും കഥാപാത്രങ്ങളിലും അത്രയെറെ ലയിച്ച് കഴിയുന്ന മലയാളികൾ സിനിമയെ ഏറെ സ്നേഹിക്കുന്നവരുമാണ്. എന്തിനേറെ പറയുന്നു ഒരു ഗർഭസ്ഥ ശിശുവിന്, അമ്മ കേട്ട സിനിമാ പാട്ട് വെച്ചു കൊടുത്താലെ ഭൂമിയിലേക്ക് ആഗതനായവൻ കുഞ്ഞുമകൻ/മകൾ ഒന്ന് ഉറങ്ങത്തുള്ളൂ. സിനിമാക്കാരാണ് നാട് ഭരിക്കുന്നതെന്നല്ല ഈ പറഞ്ഞതിന്റെ അർത്ഥം. അവരും അങ്ങിനെ കരുതരുത്. ഒന്ന്, മറ്റൊന്നിനോട് ബന്ധപ്പെട്ട് കിടക്കുന്നുവെന്ന സത്യം ബോധ്യപ്പെടുത്താനാണ് ഇത്രയും പറഞ്ഞതും. കൂട്ടായ്മയില്ലാതെ ജീവിതത്തിൽ നമുക്ക് വിജയം വരിക്കാനാവില്ലെന്ന് സാരം. പിന്നെ സിനിമാക്കാരാണ് പ്രവാസികളുടെ മുഴുവൻ കാര്യങ്ങളും ചെയ്യേണ്ടതെന്ന് നാം കരുതുന്നതും മണ്ടത്തരമാണ്. ഇവരിൽ പലരുമാണ് നമ്മുടെ നാട്ടിലെ വൃദ്ധസദനങ്ങളിലും, അനാഥാലയങ്ങളിലും മറ്റും പോയി ആരോരുമില്ലാത്ത പാവപ്പെട്ട നമ്മുടെ സഹോദരങ്ങളുടെയും അനാഥരായ കുഞ്ഞു മക്കളുടെയും മറ്റും കാര്യങ്ങൾ അന്വേഷിക്കുന്നതും, അവരെ സഹായിക്കുന്നതും.

കൂടാതെ ആരോരുമില്ലാത്തവരെ സംരക്ഷിച്ച് പരിപാലിക്കുന്നവരെയും രാപകലില്ലാതെ പ്രവർത്തിക്കുന്നവരെയും മറ്റും പിൻതുണക്കാനും ഇവരാണ് മുന്നോട്ട് വരുന്നതും. പ്രശസ്തിയുടെ പേരിൽ ഇവർ ഇതിനായി നമ്മോടൊപ്പം നിൽക്കുമ്പോൾ, പണമുള്ളവരിലും സാധാരണക്കാരിലും ആ സന്ദേശം പെട്ടന്നങ്ങ് പടർന്ന് പന്തലിക്കുന്നു.

ആ വക സന്ദേശങ്ങൾ എല്ലാവർക്കും കനിവുണ്ടാവാൻ, സഹായിക്കാൻ പ്രചോദനമേകുന്നു. സാമൂഹ്യ പ്രവർത്തകർക്കും കൂടുതൽ പ്രവർത്തന നിരതരാകാൻ പ്രചോദനമേകുന്നു. ഒപ്പം അവർക്കേറെ ആത്മധൈര്യം പകർന്നേകുന്നുമുണ്ട്.

ഇപ്പോൾ പ്രവാസികളായ നമ്മളേവരെയും സഹായിക്കാൻ മുന്നോട്ട് വന്നിരിക്കുന്നത് സിനിമാക്കാരുടെ നേതൃനിര തന്നെയാണ്. ചാനലുകളും. അതാണ് 'പഴി പറഞ്ഞതും പഴായി' യെന്ന തലക്കെട്ടിൽ ഞാൻ തുടങ്ങിയതും.

അന്ന് അവിടെ ഒരു കലാപരിപാടി നടത്തണമെന്നുണ്ടെങ്കിൽ പത്തോളം സർക്കാർ ഓഫീസുകളിൽ നിന്ന് അനുവാദം ലഭിക്കാനുള്ള എഴുത്ത് കുത്തുകൾ നടത്തി അനുമതി മേടിക്കണമായിരുന്നു. എന്നിട്ടാണ് ഒരു സ്റ്റേജ് പ്രോഗ്രാം അവിടെ അന്ന് അരങ്ങേറിയിരുന്നതും.

രോഗം ബാധിച്ച് നാട്ടിലേക്ക് വരുന്ന പ്രവാസികൾക്കെല്ലാം സാന്ത്വനമേകി സഹായിക്കാൻ പ്രവാസികളിൽ പണക്കാരായവരും സന്മനസ്സ് കാണിക്കേണ്ടതുണ്ട്. ഗൾഫ് നാട്ടിലെ മണലാര്യണത്തിൽ അന്തിയുറങ്ങിയ അറബികളിൽ പലരും ഇന്ന് കോടിശ്വരന്മാരായി വൻ കൊട്ടാരങ്ങളിൽ അത്യാധുനിക സൗകര്യങ്ങളാൽ സുഖിച്ച് കഴിയുന്നത് 70 – 80 കാലഘട്ടങ്ങളിൽ ആ നാടിനും, സ്വന്തം കുടുബത്തിന് വേണ്ടിയും അവിടെ അദ്ധ്വാനിച്ച് കഷ്ടപ്പെട്ട് ജീവച്ച പ്രവാസികളുടെ സഹായത്താലാണ്.

രോഗികളായ അവരെ വെറും കൈയോടെ ഇപ്പോൾ കയറ്റി വിടുന്നവരിൽ നിന്നാണ് കേരള നാട് അവരെ മാറോട് ചേർത്ത് സംരക്ഷിച്ച് ശുശ്രൂഷിച്ച് പരിപാലിക്കുന്നതെന്ന കാര്യം അവർ പണക്കാർ പ്രത്യേകം പരിഗണിക്കേണ്ടതുമാണ്. സർക്കാരിനെ സഹായിക്കുന്നതിനോടോപ്പം തന്നെ ഇവിടത്തെ, NGO സിനെയും നാം സഹായിക്കേണ്ടതുണ്ട്.

ഒരു ജോലിയും പണിയുമില്ലാതെ ഒരു പാട് പേർ ഇന്ന് ഇവിടെ ഈ മഹാമാരിക്കിടയിൽപ്പെട്ട് വിഷമിക്കുന്നുണ്ട്. 100 കണക്കിന് വൃദ്ധസദനങ്ങൾ, 100 കണക്കിന് അനാഥാലയങ്ങൾ, 296 ഭിന്നശേഷിക്കാരായ കുട്ടികളുടെ സ്കൂളുകൾ എന്നിവയെല്ലാം NGOs ഇവിടെ നടത്തുന്നുമുണ്ട്. ഇതിന്റെ നടത്തിപ്പുകാരും മറ്റു സഹപ്രവർത്തകരും ഇപ്പോൾ ഏറെ പ്രയാസത്തിലുമാണ്. അതെക്കുറിച്ചും നമുക്ക് ചിന്തിക്കേണ്ടതുണ്ട്.

അവരെയും സാമ്പത്തികശേഷിയുള്ള പ്രവാസികൾ നാം ഇത്തരുണത്തിൽ സഹായിക്കേണ്ടതുണ്ട്. കൊള്ളാത്തത് നമ്മൾ തള്ളുമ്പോൾ ഉള്ളതും ഇല്ലാതാകുമെന്ന തിരിച്ചറിവുണ്ടാവുന്നത് നല്ലതാണ്. മാധ്യമങ്ങളിലൂടെ അന്യാവശ്യ പ്രചരണങ്ങൾ നടത്തുമ്പോൾ, ചിന്തിക്കാൻ അധികം ബുദ്ധിയൊന്നും ആവശ്യമില്ല. സിദ്ധീഖ് ലാൽ സിനിമയിൽ പറഞ്ഞതു പോലെ ഒന്ന് പല്ല് തേച്ച് നാവ് വടിച്ചാൽ മതിയെന്നാണ് വെപ്പ്.

പ്രവാസികൾ അന്ന് പഴി പറഞ്ഞപ്പോൾ പഴയ കാലം ഒന്ന് ഓർക്കണമായിരുന്നു. ഇന്ന് എല്ലാം നമുക്ക് വിരൽ തുമ്പിലാക്കി കിട്ടിയപ്പോൾ, എന്തും പറയാമെന്നും, എഴുതാമെന്നും കരുതരുതായിരുന്നു.

പണ്ട് ഗൾഫിൽ കിട്ടാൻ ഏറെ പ്രയാസമുള്ള ഒരു സാധനമായിരുന്നു ഒരു കുത്ത് കളിചീട്ട്. അന്നത്തെ ഏക വിനോദോപാധിയും അത് തന്നെയായിരുന്നു. അന്ന് TV പരിപാടികൾ ഇല്ല. റേഡിയൊ ഇല്ല. എന്തിന്, ഒരു ദിനപത്രം പോലും കിട്ടാത്ത കാലം! ഒരു ഷിപ്പ് കരയ്ക്കടുക്കുമ്പോൾ മാത്രം കളിക്കാൻ കിട്ടുന്ന രണ്ട് കുത്ത് ചീട്ട് പെട്ടിയുമായി വട്ടമിട്ട് ഇരുന്ന് പ്രവാസി സമയം കളഞ്ഞിരുന്ന കാലം. അങ്ങിനെ കടന്ന് പോന്ന കാലഘട്ടങ്ങൾക്കിടയിലാണ് ഒരു സൂപ്പർ സ്റ്റാർ നൈറ്റ്, സ്റ്റേജ് പ്രോഗ്രാമുമായി ഞങ്ങൾ ഗൾഫ് ചരിത്രത്തിൽ ആദ്യമായി ഷാർജ എക്സ്പ്പോയിൽ എത്തിച്ചേർന്നതും, അരങ്ങ് തകർത്തതും. അന്നാണ് ആദ്യമായി ജനം കൂട്ടം കൂട്ടമായി ഷാർജയിൽ വന്ന് ആ ഷോ കണ്ടതും. ഒരു നിധി കിട്ടിയതു പോലെ അത്ഭുതപ്പെട്ടാണ് കാണികൾ അത് കണ്ട് മടങ്ങിയതും. ടിക്കറ്റ് കിട്ടാതായപ്പോൾ ചാടി കയറാതെ, വളരെ സത്യസന്ധമായി സംഘാടകരുടെ പോക്കറ്റിലേക്ക് ടിക്കറ്റ് തുക തിരുകി കയറ്റി, ടിക്കറ്റ് സംഘടിപ്പിച്ചാണ് അന്ന് ഷാർജയിലെ സ്റ്റാർ നൈറ്റ് കാണാൻ പലരും കയറി കൂടിയതും.

തിരക്ക് നിയന്ത്രിക്കാനാവാത്ത ആ സന്ദർഭം, ഇന്നലെ കഴിഞ്ഞ പോലെ ഇന്നും ഞാൻ ഓർക്കുന്നതും ഒരു ചിരിയോടെയാണ്. ഇപ്പോൾ എല്ലാവർക്കും പഴി പറയാൻ എന്തൊരു എളുപ്പമാണെന്നൊ! കാര്യങ്ങൾ മനസ്സിലാക്കാതെ സന്ദർഭത്തിനനുസരിച്ച് പലതും തട്ടി വിടുകയാണ് പലരും.

അന്ന് അവിടെ ഒരു കലാപരിപാടി നടത്തണമെന്നുണ്ടെങ്കിൽ പത്തോളം സർക്കാർ ഓഫീസുകളിൽ നിന്ന് അനുവാദം ലഭിക്കാനുള്ള എഴുത്ത് കുത്തുകൾ നടത്തി അനുമതി മേടിക്കണമായിരുന്നു. എന്നിട്ടാണ് ഒരു സ്റ്റേജ് പ്രോഗ്രാം അവിടെ അന്ന് അരങ്ങേറിയിരുന്നതും. ഇന്ന് അതിൽ നിന്നെല്ലാം മാറ്റം വന്നു.

അന്ന് അതെല്ലാം ഒറ്റക്ക് ചെയ്താണ് ഞാൻ ഷാർജയിൽ ഒരുപാട് പരിപാടികൾ ചെയ്തതും. ഇതിന്റെ വിശദവിവരങ്ങൾ വേണമെങ്കിൽ ആവശ്യക്കാർക്ക് ലഭിക്കും. ഫോണിലൂടെ മാത്രം. ഫോൺ നമ്പർ FB യിലുണ്ട് ... Asif Ali Komu. പണ്ട് കാലത്ത് ഓഡിയോ, വീഡിയോ എന്നീ മലയാള കാസറ്റുകൾ അവിടെ കൊണ്ടു വന്നപ്പോൾ ബുക്ക് ചെയ്ത് കാത്തിരിക്കുമായിരുന്നു ജനമത്രയും. വീടുകളിൽ അന്ന് രണ്ട് ടേപ്പ് റിക്കോഡറുകൾ ഉണ്ടെന്നുള്ളത് വലിയ അത്ഭുതമായിരുന്നു. അത് ഉള്ളവർ, വീടുകളിൽ ഇരുന്ന് റെക്കോർഡ് ചെയ്ത് കൊടുത്തിരുന്ന ഓഡിയൊ കാസറ്റുകൾ കിട്ടാനും പണം കൊടുത്ത് വാങ്ങിക്കാനും കാത്ത്, കാത്ത് നിൽക്കുമായിരുന്നു മലയാളികൾ.

അവരിൽ ചിലർ ഇന്ന് പലയിടത്തും വൻ സ്ഥാപനങ്ങളുള്ള ബിസിനസ്സുകാരുമായി. ജോലിയും, പണിയുമില്ലാത്തവർക്ക് സൗജന്യ ഭക്ഷണം നൽകിയിരുന്ന ഹോട്ടലുകാരുടെ കാലം. ജോലി കിട്ടുന്നതുവരെ മുറിയിൽ കഴിയുന്നവർക്ക് ഭക്ഷണവും താമസവും സൗജന്യമായി നൽകിയിരുന്ന കൂട്ടുകാർ. ഗൾഫിൽ പണ്ട് മലയാള പത്രം, മാസിക എന്നിവ വായിക്കാൻ അനുവാദം വാങ്ങിയത് ഒരു പാക്കിസ്ഥാനി സഹോദരനായി

രുന്നു. Malik News Agency, Abu Dhabi. അന്ന് അതെല്ലാം ഗൾഫിലെ വൻ അൽഭുതങ്ങളായിരുന്നു.

അങ്ങിനെ എത്രയെത്ര കഥകൾ. പൈസയി ല്ലെങ്കിൽ വണ്ടിയിൽ പെട്രോൾ വരെ അടിച്ച് തരും അറബികൾ. പിന്നീട് എപ്പോഴെങ്കിലും കൊണ്ട് കൊടുത്താൽ മതിയായിരുന്നു. അങ്ങിനെയുള്ള ഗൾഫ് നാട്ടിൽ നിന്നുള്ളവർ ഇങ്ങനെയൊക്കെ ഇപ്പോൾ പ റയുമെന്നുള്ളത് ആരും സ്വപ്നത്തിൽ പോലും കണ്ട് കാണില്ല. സിനിമാ പരിപാടികൾ വേണ്ടെങ്കിൽ വേണ്ടെന്ന് വെച്ച് മിണ്ടാതിരുന്ന് പ്രസ്താവനയിറക്കാ തെയങ്ങ് തള്ളിക്കളഞ്ഞാൽ മതിയായിരുന്നു. ഇപ്പോൾ പ്രവാസികൾ അങ്ങിനെ പറഞ്ഞത് എന്തായാലും മോശമായിപ്പോയി. ഇപ്പോൾ എല്ലാം ദൈവം നമുക്ക് വിരൽ തുമ്പിലാക്കി തന്നതിൽ നാം സന്തോഷി ക്കുകയാണ് വേണ്ടത്. നാട്ടിലെ, വീട്ടിലെ, വിവരങ്ങൾ ഒന്ന് അറിയാൻ ഒരു കത്ത് കാത്ത് ഒരു പാട് ദിന ങ്ങൾ ചിലവഴിച്ച 1976 ലെ ഒരു പഴയ കാല പ്രവാസി യായിരുന്നു ഈ ഞാനും. ഇനി ഗൾഫിൽ ആർക്കും തന്നെ ആ ഒരു കാത്തിരിപ്പിന്റെയൊന്നും ഒരു ആവശ്യ മില്ലെന്നുള്ളത് സത്യമാണ്. എന്നാൽ പഴയതൊന്നും നാം മറക്കാവതല്ല. മാറ്റങ്ങൾ നല്ലത് തന്നെ. ജീവിത ത്തിലുടനീളം പഴയതെല്ലാം നമുക്ക് ഓർത്തെടുക്കാനാ കണം, അടുത്തറിയാത്തവർക്ക് മനസ്സിലാക്കാനാ വണം.

ലോകം മുഴുവൻ നമുക്കിന്ന് ഉള്ളം കയ്യിലും വിരൽതുമ്പിലും ഒതുക്കി തന്നിരിക്കുന്നു, സർവ്വ ശക്തൻ. ഈ വക സുഖസൗകര്യങ്ങൾക്കിടയിൽ ഇന്ന് ജീവിക്കുന്നവർ ചിന്തിക്കാതെ അങ്ങിനെയൊന്നും പറയരുതായിരുന്നു. നല്ലത് പോലെ മനസ്സിലാക്കാതെ നാം ഒന്നും തട്ടി വിടരുത്. പിന്നീട് അത് വലിയ മണ്ട ത്തരമായി പോയിയെന്നും തോന്നും. ചർച്ച ചെയ്യ പ്പെടും. എല്ലാവിധ സൗകര്യങ്ങളും ഇപ്പോൾ, ഇവിടെ കേരളത്തിൽ ചെയ്ത് കൊടുക്കുന്നത് രോഗികൾ ക്കാണെന്ന് ഓർക്കണം.

എത്ര കഷ്ടപ്പെട്ടാണ് നമ്മുടെ സഹോദരിമാർ ദൈവത്തിന്റെ മാലാഖമാർ എന്ന് നാം വിശേഷി പ്പിക്കുന്നവർ അവരുടെ കൊച്ചു മക്കളെയും കുടുംബ ത്തെയും വിട്ട് സ്വന്തം ആരോഗ്യം നോക്കാതെ, ലീവ് പോലും എടുക്കാതെ മണിക്കൂറുകളോളം പ്രവാസി കളെ സംരക്ഷിച്ച് പരിപാലിച്ച് പോരുന്നത്.

എല്ലാവരെയും നാം അടച്ച് കുറ്റം പറയരുത്. ഞാന ടക്കം, പലരും ഗൾഫിൽ ജോലിക്ക് പോയപ്പോൾ ഒരു പാട് ഡോക്യുമെന്റ്സ്, മെഡിക്കൽ സർട്ടിഫിക്കറ്റ് അടക്കം വാക്സിനേഷൻ സർട്ടിഫിക്കറ്റ്, പോലീസ് ക്ലിയറൻസ്, എന്നിങ്ങനെ പലതും എടുത്ത് ചെന്നിട്ടും, പിന്നെയും അവർ നമ്മെ ക്ലിനിക്കിൽ കൊണ്ട് പോ യി, വീണ്ടും എല്ലാവിധ പരിശോധനയും ചെയ്ത് പോന്നിരുന്നു. എന്നിട്ടെ, നമ്മെ ജോലിക്ക് കയറാൻ അവർ സമ്മതിക്കുമായിരുന്നുള്ളൂ. ആ ഒരു നാട്ടിൽ നി ന്നാണ്, അവർക്ക് വേണ്ടി വർഷങ്ങളോളം ചുട്ട് പൊ ള്ളുന്ന പൊരിയും വെയിലത്ത് പണിയെടുത്തവരെ രോഗികളാക്കി, അത്യാധുനീക സൗകര്യങ്ങളുള്ള സ്ഥലങ്ങളിലെ ചികിത്സകൾ ലഭ്യമാക്കാതെ, ഇപ്പോൾ ഇടം വലം നോക്കാതെ കയറ്റി വിടുന്നതും. കേരളത്തെ അടച്ച് പറയുന്നവർ ഈ വക കാര്യങ്ങളും, പഴയവയും ഒന്നും മറന്ന് പോകരുത്.

ആ നാട് ഇന്ന് ഈ കാണും വിധം സ്വർഗ്ഗതുല്യ മാക്കിയവരെയാണ് ലോകത്തിലെ വൻ സമ്പന്നരായ കോടീശ്വരന്മാർ, ആദർശം വിളമ്പുന്നവർ, തത്വ സംഹിത കൾ പ്രസംഗിക്കുന്നവർ, ഗൾഫ് നാടുകളിൽ നിന്നും കണ്ണടച്ച് ഇരുട്ടാക്കി, ഇടം വലം നോക്കാതെ നമ്മുടെ പാവം സഹോദരങ്ങളെ ഈ കേരള നാട്ടിലേക്ക് കയറ്റി വിടുന്നതും. ഇവരുടെയൊക്കെ വേദവാക്യ ങ്ങൾക്ക് പിന്നെ എന്ത് പ്രാധാന്യമാണുള്ളത്! എന്നിട്ടും അവരെ കേരളം നെഞ്ചോട് ചേർത്ത് സ്വീകരിക്കുന്നുണ്ടെ ന്നതു മറക്കാവതല്ല. പിന്നെയും പ്രവാസികൾ നാം നാട്ടിലെ കുറ്റം കാണുന്നതും രാഷ്ട്രീയം പറയുന്നതും ശരിയാണോ ? അവിടന്ന് വരുന്നവരിൽ അധികം പേരും രോഗികളുമാണ്. ഒന്നിച്ചുള്ള യാത്രയിൽ പലർക്കും രോഗം ബാധിക്കുന്നുമുണ്ട്.

എല്ലാവരും ഇവിടെ ജോലി ചെയ്യാൻ വരുന്നവരൊ ന്നുമല്ലല്ലോ. രോഗികളായി ചികിത്സ തേടി വരുന്നവ രുമാണ്. അവർ എല്ലാവരെയും സ്വീകരിക്കാൻ മുഴുവൻ ആരോഗ്യ പ്രവർത്തകരും സന്നദ്ധരായി നിൽക്കുന്നു മുണ്ട്. വിടു വാക്ക് പറയുമ്പോൾ നാം ഓരോരുത്തരും ശ്രദ്ധിക്കേണ്ടതുണ്ട്. നാം വന്നെത്തുന്നത് നാട്ടിലേക്കാ ണെന്ന ഓർമ്മയും വേണം.

എല്ലാവരും വിഷമസ്ഥിതിയിലാണിപ്പോൾ. ഈ അവസരത്തിൽ പലരും ആശയ കുഴപ്പത്തിലുമാണ്. അത് കൊണ്ട് തന്നെയായിരിക്കണം എതിർ അഭിപ്രായങ്ങൾ ഏറെ ഉണ്ടാകുന്നതും. ഒപ്പം വിഷമ സ്ഥിതിയിലായവരെ സമാധാനിപ്പിക്കാൻ നാം പ്രയാസമനുഭവിക്കുന്നതും.

ഇതിനിടയിൽ സന്നദ്ധ സംഘടനകളെ തെറ്റിദ്ധ രിച്ചതും, പറഞ്ഞ് പോയതും, അവരെ വേദനപ്പിച്ചതും എങ്ങിനെയാണ് ഇനി നാം പിൻവലിക്കുക ? കിട്ടുന്നവ ഇല്ലാതാക്കുന്നത് മണ്ടത്തരമല്ലെ ?

പ്രയാസപ്പെട്ട് നാട്ടിൽ എത്തുന്ന പ്രവാസികളെ ഒന്നടങ്കം ഇന്ന് നെഞ്ചോട് ചേർത്ത് നിർത്തുന്നു നമ്മുടെ കേരളം. പ്രവാസികളെ ആരും കൈ വെടി യില്ല. ആർക്കും അത് സാധ്യമല്ല. കാരണം ഇത് നി ങ്ങളുടെ നാടാണ്. നിങ്ങൾ ജനിച്ച നാട്. നമ്മുടെ ജന്മനാട്. മലയാളികളുടെ മലനാട്.

സൗകര്യങ്ങളേതുമില്ലാത്ത നാളിൽ 25 വർഷത്തോളം ഞാനും പഴയകാല പ്രവാസിയായിരുന്നു. അത് ഞാനും തീരെ മറക്കാറില്ലതാനും.

കാലം കടന്നു പോകുമ്പോൾ ചവിട്ടി മെതിച്ച്, പൊളി ച്ചടുക്കി പഴി പറഞ്ഞ് നാമാരും നടക്കരുത്. കഴിഞ്ഞ തെല്ലാം ഒരിക്കലും നമ്മൾ മറക്കരുതെന്നും തള്ളി പ റയരുതെന്നും ഒരപേക്ഷയുണ്ട്. പഴി പറഞ്ഞതെല്ലാം എന്തായാലും വെറുതെയായെന്ന് ഇപ്പോൾ തോന്നുന്നില്ലെ ? ●



**ആസിഫ് അലി കോമു**
മാനേജിംഗ് ഡയറക്ടർ
കോമു സൺസ് പ്രൊഡക്ഷൻസ്

## സ്വരൂപം



ജോഷി ജോർജ്
joshygeorgecartoonist@gmail.com

# പുഴുക്കുത്തിലകപ്പെട്ട സിനിമാലോകം



മെലിഞ്ഞ് പെൻസിൽ പോലിരുന്ന ചെറുപ്പക്കാരനായിരുന്നു സുശാന്ത് സിംഗ് രജ്പുത്. ആദ്യം മിനിസ്ക്രീനിലും പിന്നെ ബിഗ്സ്ക്രീനിലും കയറിക്കൂടി. താമസിയാതെ സൂപ്പർ സ്റ്റാറായി. ആരിലും അമ്പരപ്പുണ്ടാക്കുന്ന വളർച്ച. കാലിതീറ്റ കുംഭകോണക്കാരൻ ലാലുപ്രസാദിന്റെ നാട്ടിൽ ജനിച്ചെങ്കിലും കാലികളോടൊത്തല്ല സുശാന്ത് നൃത്തച്ചുവടുവച്ചതും വളർന്നതും. എന്ത് റിസ്ക് എടുക്കാനും കക്ഷിക്ക് മടിയില്ല. അങ്ങ് ദില്ലിയിൽ മെക്കാനിക്കൽ എഞ്ചിനീയറിംഗ് പഠിച്ചിരുന്നപ്പോഴും പാട്ടും കൂത്തും കൂടിയാട്ടവുമായിരുന്നു മുഖ്യം.

എഞ്ചിനീയറിംഗ് ഉപേക്ഷിച്ച് അഭിനയരംഗത്തേക്ക് ചാടി മുംബൈയിലെ നാദിറ ബബ്ബറിന്റെ തീയറ്റർ ഗ്രൂപ്പിൽ ചെന്നുചേർന്നു. 2009 ൽ ഒരു ടിവി സീരിയലിലെ അഭിനയമാണ് സുശാന്തിനെ യുവമാനസങ്ങൾ ഹൃദയത്തിലേറ്റിയത്. തുടർന്ന് 2013 ൽ അദ്ദേഹത്തിന്റെ ആദ്യത്തെ ഹിന്ദി ചിത്രമായ കൈ പോ ചെ വന്നു. ഗുജറാത്ത് കലാപത്തിന്റെ പശ്ചാത്തലത്തിൽ നിർമ്മിച്ച ഈ ചിത്രത്തിൽ ഇഷാന്ത് എന്ന കഥാപാത്രത്തെ സുശാന്ത് മികച്ച രീതിയിൽ അവതരിപ്പിച്ചു. ഒരു പുതിയ കലാകാരനും ഇത് എളുപ്പമുള്ള റോളായിരുന്നില്ല. വെറും ആറു വർഷത്തെ ചലച്ചിത്ര ജീവിതത്തിൽ സുശാന്ത് ബോളിവുഡ് സിനിമയുടെ നെറുകയിലെത്തി. തരിമ്പും ഭയമില്ലാതെ എന്തു സഹാസത്തിനും സദാ തയ്യാർ.

മലയാളി സുശാന്തിനെ ഓർക്കുന്നത് ധോണിയുടെ കഥപറയുന്ന സിനിമയും പ്രളയകാലത്ത് അങ്കലാപ്പിലായ മലയാളിക്ക് ദാനമായി കിട്ടിയ ഒരു കോടി രൂപയും കൊണ്ടാണ്.

എന്തുകൊണ്ടാണ് സുശാന്ത് സിംഗ് രജപുത് ആത്മഹത്യ ചെയ്തത്? അസൂയ, തൊഴുത്തിൽക്കുത്ത്, ഭീഷണി, ചൂഷണം ഇവ അരങ്ങുവാഴുന്ന സിനിമാരംഗത്ത് ആത്മാഭിമാനമുള്ളവന്റെ അവസാനത്തെ അറ്റകൈപ്രയോഗമായി ഇതിനെ കാണേണ്ടി വരുമൊ..?

സുശാന്തിന്റെ മരണം ബോളിവുഡിലെ പുഴുക്കുത്തുകൾക്ക് അറുതിവരുത്താനായെങ്കിലെന്ന് ആശിച്ചുപോകുന്നു. ●




മാതൃഭൂമി ജൂൺ 01, 2020

## പഠിക്കണം പുതിയ ജീവിതശൈലീപാഠങ്ങൾ

എല്ലാം മാറുകയാണ്. പതിവുപോലെ ജൂൺ ഒന്നിന് സ്ക്കൂളുകൾ തുറന്നില്ല എങ്കിലും ഓൺലൈൻ പഠനമെന്ന പുതിയ പരീക്ഷണത്തിന് തുടക്കമിട്ടു. ഇന്റർനെറ്റും ടെലിവിഷനുമില്ലാത്ത കുട്ടികൾക്ക് വിദ്യാഭ്യാസം എങ്ങനെയെന്ന വെല്ലുവിളി ഉയരുന്നുണ്ട്. കോവിഡിനെതിരായ യുദ്ധം ജയിക്കാൻ ലോകം ഇനി എത്രനാൾ എടുക്കുമെന്നു തീർത്തുപറയാനാവില്ല. അതുകൊണ്ടുതന്നെ കോവിഡാനന്തരം എന്നതിനെക്കാൾ കോവിഡിനൊപ്പം എങ്ങനെ എന്നതാണ് ഇന്ന് രാജ്യത്തെ മുഴുവൻ മനുഷ്യരും അഭിമുഖീകരിക്കുന്ന ഏറ്റവും വലിയ വെല്ലുവിളി. ഇനി കോവിഡിനൊപ്പമുള്ള ജീവിതത്തിൽ നാം എങ്ങനെയെന്നതാണ് നമ്മുടെ അതിജീവനത്തെ നിർണ്ണയിക്കാൻ പോകുന്നത്. അതിനു പഴയ സാമൂഹികപാഠങ്ങൾ മതിയാകാതെ വരും. പുതിയ ജീവിതശൈലിയും പുതിയ പാഠങ്ങളും അനിവാര്യമാണ് വലിയ തയ്യാറെടുപ്പുകൾതന്നെ ഇതിനായി വേണ്ടതുണ്ട്. ഓരോ രംഗത്തും എന്തെന്തുമാറ്റമാണ് കാലം ആവശ്യപ്പെടുന്നതെന്ന് ഈ വേളയിൽ നാം മനസ്സിലാക്കണം. അതാണ് പുതിയ സാമൂഹിക സാഹചര്യത്തിൽ അനിവാര്യമായ തയ്യാറെടുപ്പ്. പഴയനില തിരിച്ചുവരില്ലെന്ന ബോധ്യത്തോടെ അതിജീവനത്തിന്റെ പുതിയശീലങ്ങൾ മെനയുക എന്നതു തന്നെയാണ് പൊതുസമൂഹത്തിന്റെ കടമ. നമുക്കിനി പിന്നോട്ടു നടക്കാനാവില്ല. ഒന്നിച്ചു നിൽക്കാം മുന്നോട്ടുപോകാം.

---

മാതൃഭൂമി ജൂൺ 08, 2020

## കടലിനെ കാക്കാം കൃഷ്ണമണിപോലെ

വലിയ കപ്പലോട്ടങ്ങളുടെയും സമുദ്രസഞ്ചാരങ്ങളുടെയുമൊക്കെ കഥകൾ മനുഷ്യസംസ്ക്കാരത്തിന് എന്നും പ്രചോദനമാണ്. കടൽ കടന്ന് പുതിയ വൻകരകൾ കണ്ടെത്തിയ മനുഷ്യരുടെ വീരഗാഥകൾ നാമെന്നും പാടിനടന്നിട്ടുമുണ്ട്. എന്നാൽ വളർച്ചയുടെ ഓരോ പടവു കയറുമ്പോഴും നമ്മൾ വിലപ്പെട്ട പലതും മറന്നു പോകുന്നു. നമ്മുടെ ജീവന്റെ തന്നെ അടിസ്ഥാനമായ സമുദ്രം അതിലൊന്നാണ്.
സമുദ്രമെന്നാൽ ലോകത്തിന്റെ ചവറ്റുകൊട്ടയല്ലെന്ന് വിവേകശാലികൾ എന്നേ മുന്നറിയിപ്പ് നൽകിയതാണ്. നാമത് വേണ്ടവിധം ഗൗനിച്ചില്ല. ആ തെറ്റിന് നാമിപ്പോൾ വലിയ വില കൊടുക്കുന്നു. താളപ്പിഴകൾ നിറഞ്ഞതാണ് ഇപ്പോൾ സമുദ്രത്തിലെ ആവാസവ്യവസ്ഥ. പ്ലാസ്റ്റിക് അടക്കമുള്ള മനുഷ്യനിർമ്മിത മാലിന്യങ്ങളും വ്യാവസായിക – ആണവ – രാസവിഷങ്ങളും കൊണ്ടു തള്ളുന്നതിന്റെ ഭവിഷ്യത്ത് സമുദ്രം കാട്ടിത്തരുന്നുണ്ട്. മഹാമാരി നമ്മെ വലിയ പാഠങ്ങൾ പഠിപ്പിച്ചുകൊണ്ടിരിക്കയാണ്. ശൈലികളും ആചാരങ്ങളും മാറുന്നു. ഇനിയും വൈകിയാൽ അത് നമ്മെത്തന്നെ ഇല്ലാതാക്കുന്ന സുനാമിയായിമാറും. ഈ മാറ്റം കരയിൽ മാത്രമായാൽ പോരാ, കടലിലും വേണം. കരമാത്രം ശുദ്ധമാക്കി മാലിന്യമെല്ലാം കടലിൽത്തള്ളി അതിൽ ജീവിച്ചുകളയാമെന്നത് വ്യാമോഹമാണ്. കടലിൽ തള്ളുന്നതിന്റെയെല്ലാം പ്രതിഫലനം കരയിലെ ജീവിതം അനുഭവിച്ചുകൊണ്ടിരിക്കുന്നു. സമുദ്ര മലിനീകരണം ഇപ്പോഴത്തെ നിലയിൽ തുടരുന്നതിന്റെ പ്രത്യാഘാതങ്ങൾ പ്രവചനാതീതമാണ്. ഭൂമിയിലെ മനുഷ്യവാസത്തിനുതന്നെ അത് ഭീഷണി ഉയർത്തുന്നു. അതുവരെ കാത്തിരിക്കേണ്ടതില്ല തിരുത്തലാരംഭിക്കാൻ. വ്യക്തികളിലും സാമൂഹിക വിഭാഗങ്ങളിലും മാത്രം മാറ്റമുണ്ടായാൽ പോരാ. രാഷ്ട്രങ്ങളും സമുദ്രത്തോടുള്ള കരുതലിൽ കാര്യമായ മാറ്റം വരുത്തണമെന്നത് കാലഘട്ടത്തിന്റെ ആവശ്യമാണ്.

---

ദീപിക ജൂൺ 12, 2020

## പഠനരീതി മാറുമ്പോൾ ശ്രദ്ധവേണം ഏറെ

കോവിഡ് സൃഷ്ടിച്ചിരിക്കുന്ന പ്രതിസന്ധി പല രാജ്യങ്ങളിലും വിദ്യാഭ്യാസ മേഖലയിൽ വലിയ മാറ്റങ്ങൾക്കു വഴിതുറക്കുകയാണ്. ക്ലാസ്സ്മുറികളിൽ വിദ്യാർത്ഥികൾ കൂട്ടമായിരുന്നു പഠിക്കുന്നതും അവരെ നേരിൽ കണ്ട് അദ്ധ്യാപകർ പഠിപ്പിക്കുന്നതുമായ പരമ്പരാഗത രീതിയിലുണ്ടാകുന്ന മാറ്റമാണ് ഏറ്റവും ശ്രദ്ധേയമായ വ്യതിയാനം. ഇത് കോവിഡ് കാലത്തേക്കു മാത്രമുള്ളൊരു താത്കാലിക സംവിധാനമായാണ് ഇപ്പോൾ കണക്കാക്കപ്പെടുന്നതെങ്കിലും ഭാവിയിൽ ഓൺലൈൻ ഡിജിറ്റൽ വിദ്യാഭ്യാസം സ്ഥിരമാകാൻ സാധ്യതയുണ്ട്. എഡ്യൂസാറ്റ് ഉപഗ്രഹം രാജ്യത്തെ ഓൺലൈൻ ആശയവിനിമയത്തിൽ വരുത്തിയ വിപ്ലവകരമായ പുരോഗതിയുടെ പ്രയോജനം വിക്ടേഴ്സ് ചാനലിലൂടെ നമുക്കിപ്പോൾ അനുഭവവേദ്യമാകുന്നു. ശാസ്ത്രജ്ഞനായിരുന്ന മുൻ രാഷ്ട്രപതി എപിജെ അബ്ദുൾ കലാമിനെപ്പോലുള്ള ധിഷണാശാലികളാണ് ഇന്ത്യയിൽ ഈ ശാസ്ത്രസാങ്കേതികവിദ്യയുടെ വികസനത്തിനു വഴിയൊരുക്കിയതെന്ന കാര്യം നമുക്കു നന്ദിയോടെ സ്മരിക്കാം. സ്ക്കൂൾ വിദ്യാഭ്യാസത്തിനു കേരളത്തിലുണ്ടായിരുന്ന മുൻതൂക്കമാണു സംസ്ഥാനത്തിനു സാക്ഷരതയുടെ പേരിലും വിദ്യാഭ്യാസമികവിന്റെ പേരിലും ഖ്യാതി നേടിക്കൊടുത്തത്. മാറിയ സാഹചര്യത്തിലും പ്രൈമറി തലം മുതൽ സെക്കൻഡറി തലം വരെ വിദ്യാഭ്യാസ നിലവാരത്തെ ഒരു തരത്തിലും ദോഷകരമായി ബാധിക്കാത്തവിധത്തിൽ പാഠ്യപദ്ധതിയും പഠനരീതിയും രൂപപ്പെടുത്തണം.

ദേശാഭിമാനി ജൂൺ 16, 2020

## തൊഴിൽ സംസ്കാരം പുതുക്കി മുന്നേറാം

വകർച്ചവ്യാധിയിൽ നിന്ന് ജീവൻ രക്ഷിക്കുന്നതോടൊപ്പം ജീവിതത്തകർച്ചയെ മറികടക്കലും സാധാരണക്കാർക്ക് സുപ്രധാനമാണ്. നിലച്ചുപോയ സാമ്പത്തിക പ്രവർത്തനങ്ങളെ പുനരുജ്ജീവിപ്പിക്കുകയെന്ന കടമയാണ്, രോഗപ്രതിരോധത്തിനൊപ്പം സർക്കാരുകൾക്ക് നിർവഹിക്കാനുള്ളത്. സ്വകാര്യ വാണിജ്യ - വ്യാവസായിക സംരംഭകരെ സംബന്ധിച്ചിടത്തോളം ഉത്പാദന നഷ്ടം നികത്തി പഴയനില കൈവരിക്കുന്നതിന് കമ്പോളത്തിന്റെ പിന്തുണ കൂടിയേ തീരൂ. ഇത് ജനങ്ങളുടെ ക്രയശേഷിയെ ആക്രമിച്ചിരിക്കുന്നു. ഈ ചാക്രിക പ്രതിസന്ധിയെ മുറിച്ചുകടക്കാൻ ഭാവനാത്മകമായ പദ്ധതികൾ അനിവാര്യമാണ്. ഈ സവിശേഷ സാഹചര്യത്തിൽ കേരളം തേടുന്ന അതിജീവന വഴികളും വ്യത്യസ്തമാണ്. ലോകത്തെ ഏറ്റവും സുരക്ഷിത ഇടങ്ങളിലൊന്നെന്ന ഖ്യാതി നൽകുന്ന കരുത്ത് ചെറുതല്ല. മലയാളികളുടെ ഭക്ഷണവും വസ്ത്രവും നല്ലൊരു പങ്ക് ഇതരനാടുകളിൽ നിന്ന് വരുന്നതാണ്. പ്രാഥമിക ആവശ്യങ്ങൾക്കുള്ളതെങ്കിലും ഇവിടെത്തന്നെ ഉത്പാദിപ്പിക്കുകയെന്ന ലക്ഷ്യത്തിലേക്ക് ഇനിയുമേറെ ദൂരം താണ്ടണം. കൃഷി തൊഴിലായി സ്വീകരിച്ചവർക്ക് സഹായം നൽകാനും മറ്റുള്ളവരെ കൃഷിയിലേക്ക് ആകർഷിക്കാനും സർക്കാരും തദ്ദേശ സ്ഥാപനങ്ങൾ നടപ്പാക്കിയ പദ്ധതികൾക്ക് ലഭിച്ച സ്വീകാര്യത പ്രതീക്ഷ ഉളവാക്കുന്നു. സർക്കാരും സ്വകാര്യമേഖലയും സ്വയം തൊഴിൽ സംരംഭങ്ങളുമെല്ലാം ഒത്തുചേർന്ന് പ്രവർത്തിച്ചാലെ അതിജീവനത്തിന്റെ പുതിയപാഠങ്ങൾ നമുക്ക് രചിക്കാനാകൂ.

---

മംഗളം ജൂൺ 16, 2020

## കൈയടിക്കാം വീണ്ടുമൊരു കേരള മോഡൽ

വിദ്യാഭ്യാസം എന്നാൽ എഴുത്തും വായനയും പഠിക്കുക എന്നതല്ല. അത് പ്രതിസന്ധികളെ തരണം ചെയ്യാനുള്ള കരുത്താർജിക്കലാണ്. കോവിഡിനെ ചെറുക്കുക മാത്രമല്ല മഹാമാരിയുടെ കാലത്തു കുട്ടികളുടെ വിദ്യാഭ്യാസ കാര്യത്തിലും അഭിനന്ദനീയമായൊരു മാതൃക സൃഷ്ടിച്ചിരിക്കുകയാണു കേരളം. നല്ലൊരു ജീവിതത്തിനു കുട്ടികളെ പ്രാപ്തരാക്കേണ്ട വിദ്യ അവർക്കു പകർന്നു നൽകാൻ പരമ്പരാഗത സൗകര്യങ്ങൾ പോര എന്ന കടുത്ത പ്രതിസന്ധി തികഞ്ഞ പ്രതിബദ്ധതയോടെ, ഉത്തരവാദിത്തത്തോടെ കേരളം മറികടക്കുന്നു. പഠനത്തിലൂടെ ജീവിതത്തിലെ പ്രതിസന്ധികൾ മറികടക്കാനാണ് വിദ്യാർത്ഥികൾ പഠിക്കേണ്ടത്. എന്നാൽ അസാധാരണമായൊരു സമയത്ത് കുട്ടികൾക്ക് പഠന സൗകര്യം ഒരുക്കുക എന്നതായിരുന്നു കേരളം നേരിട്ട പ്രതിസന്ധി. സർക്കാരിനൊപ്പം സമൂഹവും ഒത്തു ചേർന്നപ്പോൾ അഭിമാനകരമായൊരു കേരള മോഡൽ സൃഷ്ടിക്കപ്പെട്ടു. ഓൺലൈൻ പഠനസമ്പ്രദായം വിദ്യാഭ്യാസരംഗത്ത് പുതിയൊരു അധ്യായത്തിനാണ് തുടക്കം കുറിച്ചത്.

ഭാരമേറിയ പാഠ്യപദ്ധതിയും വിരസമായ അദ്ധ്യാപനരീതിയും മൂലം പഠിതാക്കളിൽ പലർക്കും പഠനം പീഢനമായി മാറുന്ന അനുഭവ ചരിത്രമുണ്ട്. ലോകത്താകെ കുട്ടികൾക്ക് ഇടയിലുള്ള മനോരോഗതോത് ഗണ്യമായി വർദ്ധിക്കുന്നതിൽ അദ്ധ്യാപകരുടെയും വിദ്യാലയ അന്തരീക്ഷത്തിന്റെയും പ്രാധാന്യം വിലയിരുത്തപ്പെട്ടിട്ടുണ്ട്. പഠനം വീണ്ടും ക്ലാസ് മുറികളിലേക്ക് മാറുംമുമ്പ് വിദ്യാഭ്യാസ രംഗത്തെ സമൂലമായി അപഗ്രഥിക്കുന്നതിനുള്ള സുവർണ്ണാവസരമാണ് നമുക്ക് ലഭിച്ചിരിക്കുന്നത്. ഓരോ മനുഷ്യനും കിട്ടുന്ന വിദ്യാഭ്യാസം അവനു സ്വയം വഴികാട്ടിയാണ് എന്ന് പറയാറുണ്ട്. പഠനരംഗത്ത് കേരളത്തിന് ലഭിക്കുന്ന പുതിയ പാഠങ്ങൾ പൊളിച്ചെഴുത്ത് ആവശ്യപ്പെടുന്ന കേരളത്തിന്റെ വിദ്യാഭ്യാസ രംഗത്തിന് വഴികാട്ടിയാകുമെന്ന് പ്രത്യാശിക്കാം.

---

മാതൃഭൂമി ജൂൺ 20, 2020

## വൈദ്യുതിബില്ലിലെ ഇളവ് എല്ലാവർക്കും ഉറപ്പാക്കണം

കോവിഡ് രോഗവ്യാപനത്തെ ചെറുക്കാൻ പ്രഖ്യാപിച്ച ലോക്ഡൗണിൽ വീട്ടിലിരിക്കാൻ നിർബന്ധിതരായവരെ തേടിയെത്തിയ അമിത വൈദ്യുതി ബില്ലുകൾ കേരളീയ സമൂഹത്തിനാകെ വൈദ്യുതാഘാതമേൽപ്പിക്കുന്ന തരത്തിലായിരുന്നു. ബഹുഭൂരിപക്ഷത്തിനും കിട്ടിയത് ശരാശരിയിലും ഇരട്ടിയോ അതിലേറെയോ തുകവരുന്ന ബില്ലുകളാണ്. വൈദ്യുതിബോർഡ് ഇത് വിശദീകരിക്കാൻ ശ്രമിച്ചെങ്കിലും ഉപഭോക്താവിന് അപ്രതീക്ഷിതമായി ഏൽക്കേണ്ടിവന്ന ആഘാതത്തെ ലഘൂകരിക്കുന്നതായിരുന്നില്ല അവയൊന്നും. മഹാമാരിയുടെ കാലത്തുണ്ടായ ഈ ആഘാതത്തിൽ നിന്ന് ബോർഡും ഉപഭോക്താക്കളും പാഠങ്ങൾ പഠിക്കേണ്ടതുണ്ട്. വൈദ്യുതി നിരക്ക് കണക്കാക്കുന്ന രീതി ഉപഭോക്തൃ സൗഹൃദപരമാകുന്നതിനുള്ള പുനരാലോചനയും ഉണ്ടാകണം. കേരളത്തെപ്പോലൊരു മധ്യവർഗസമൂഹത്തിൽ ഇടത്തട്ടുകാർക്ക് അധിക ബാധ്യതയുണ്ടാക്കുന്ന നിരക്കുനിർണയരീതി പുനഃപരിശോധിക്കുന്നതിനെക്കുറിച്ച് ആലോചിക്കണം. വൈദ്യുതിക്ക് വില കൽപ്പിക്കുക എന്നതാണ് ഇതിൽനിന്ന് ജനം പഠിക്കേണ്ട പാഠം. വൈദ്യുതി ബോർഡ് പൊതുമേഖലയിൽ തന്നെ ആരോഗ്യത്തോടെയും സാമൂഹിക പ്രതിബദ്ധതയോടെയും നിലനിൽക്കുന്നതാണ് കേരളത്തിന്റെ താൽപര്യത്തിന് അനിവാര്യം. അതിന് ഉപഭോക്താവും ബോർഡും പരസ്പരം വിശ്വാസം ആർജിക്കുകയും നിലനിർത്തുകയും വേണം. മഹാമാരിയുടെ ദുർഘടഘട്ടത്തിൽ സാധ്യമായിടത്തോളം പിന്തുണ ഉപഭോക്താക്കൾക്ക് നൽകികൊണ്ടാവണം ബോർഡ് ആ വിശ്വാസം ഊട്ടിയുറപ്പിക്കേണ്ടത്.

ദീപിക ജൂൺ 20, 2020

## കൗമാരമനസ്സുകളെ ആരോഗ്യപൂർണമാക്കാം

കോവിഡ് കാലത്ത് വിദ്യാർത്ഥികൾ നേരിടുന്ന പ്രശ്നങ്ങൾ നിരവധിയാണ്. അവയെ ശാസ്ത്രീയമായി കൈകാര്യം ചെയ്യേണ്ടതുണ്ട്. സ്‌കൂൾ അന്തരീക്ഷം വിട്ടു പൂർണ്ണമായി വീടുകളിലേക്കു ദീർഘകാലം ഒതുങ്ങുന്നത് അവരുടെ മാനസികഘടനയിൽ മാറ്റങ്ങൾ ഉണ്ടാക്കിയേക്കാം. ഒരുവശത്ത് അത് കുടുംബബന്ധങ്ങൾ ദൃഢമാക്കാൻ ഉപയുക്തമാണെങ്കിലും ചിലപ്പോഴെങ്കിലും അത് ഏകാന്തതയിലേക്കും ഒറ്റപ്പെടലിലേക്കും വഴിതുറക്കും. മാതാപിതാക്കളും വീടുകളിലെ മുതിർന്നവരും അധ്യാപകരും അതു മനസ്സിലാക്കുകയും അതനുസരിച്ചു കുട്ടികളോട് ഇടപെടുകയും ചെയ്യണം. കോവിഡ് വ്യാപനം എല്ലാവർക്കും തന്നെ ബാഹ്യലോകവുമായുള്ള ബന്ധത്തിനു പരിമിതി സൃഷ്ടിക്കുന്നുണ്ട്. അതു പരിഹരിക്കാൻ നവമാധ്യമങ്ങൾ ഉപകരിക്കുമെങ്കിലും അവ അവരിൽ പ്രശ്നങ്ങൾ സൃഷ്ടിക്കാനുള്ള സാധ്യത തള്ളിക്കളയാനാവില്ല. ലോക്ഡൗൺ നമ്മുടെ കുട്ടികൾക്കു പകർന്നു നൽകുന്ന, നൽകേണ്ട വലിയൊരു പാഠം ക്ലേശങ്ങളും പ്രയാസങ്ങളും നേരിടാൻ ഓരോരുത്തരും മന:ശക്തിയും കർമശേഷിയും കൈവരിക്കണമെന്നതാണ്. കോവിഡ്കാല നിയന്ത്രണങ്ങൾ പാലിച്ച് വീടുകളിലിരുന്നുതന്നെ പഠിക്കാനും കളിക്കാനും പ്രായോഗികമായ അറിവുകൾ നേടാനും വിദ്യാർത്ഥികൾക്കു കഴിയണം. അവരുടെ വ്യക്തിത്വവികസനത്തിന് ഏറ്റവും നല്ല അവസരമായി ഇതിനെ മാറ്റിയെടുക്കാവുന്നതാണ്. പാഠ്യേതര പ്രവർത്തനങ്ങളിലും മാനസിക പ്രശ്നങ്ങളിലും കുട്ടികളെ സഹായിക്കാൻ അദ്ധ്യാപകർക്കു സാധിക്കണം. നാൽപതു ലക്ഷത്തിലേറെ സ്‌കൂൾ വിദ്യാർത്ഥികളുടെ സമഗ്ര വളർച്ചയ്ക്കാവശ്യമായ സാഹചര്യം ഒരുക്കേണ്ടതു കേരളത്തിന്റെ നല്ല ഭാവിക്ക് അത്യന്താപേക്ഷിതമാണ്.

---

മലയാള മനോരമ ജൂൺ22, 2020

## ഒരു ആകാശസ്വപ്നം പറന്നിറങ്ങുമ്പോൾ

മധ്യതിരുവിതാംകൂറിന്റെ വികസനരംഗത്ത് വൻ കുതിച്ചുചാട്ടത്തിനു വഴിയൊരുക്കുന്ന ശബരിമല വിമാനത്താവള പദ്ധതിക്കു ചിറകു മുളയ്ക്കുന്നതു കേരളത്തിനാകെ പ്രതീക്ഷ നൽകുന്നു. എരുമേലിക്കു സമീപത്തെ ചെറുവള്ളി എസ്റ്റേറ്റ് ഏറ്റെടുക്കാൻ സർക്കാർ വിജ്ഞാപനമിറക്കിയതോടെ വിമാനത്താവള പദ്ധതി നിർണ്ണായക ഘട്ടത്തിലേക്കും കടന്നിരിക്കുകയാണ്. എല്ലാ ആധുനിക സൗകര്യങ്ങളും ഉൾപ്പെടുന്ന രാജ്യാന്തര വിമാനത്താവളമാണ് ശബരിമലയിൽ നിർമ്മിക്കുന്നതെന്നാണു സൂചന. കോട്ടയം, ഇടുക്കി, പത്തനംതിട്ട ജില്ലകളുടെ വികസനത്തിനും കേരളത്തിന്റെ ഭാവി വളർച്ചയ്ക്കും വിമാനത്താവളം മുതൽക്കൂട്ടാകുമെന്ന് കൺസൽട്ടിങ് ഏജൻസിയായ ലൂയിബ്ഗർ തയാറാക്കിയ പ്രാഥമിക പഠന റിപ്പോർട്ട് വ്യക്തമാക്കുന്നു. സംസ്ഥാനാന്തര യാത്രകൾക്കും കേരളത്തിനകത്തുള്ള യാത്രകൾക്കും വിമാനത്താവളം സൗകര്യമൊരുക്കും. ഉയർന്ന ജനസാന്ദ്രതയും നിത്യഗതാഗതക്കുരുക്കും നിറഞ്ഞ കേരളത്തിൽ ആഭ്യന്തര യാത്രാസമയം കാര്യമായി ലാഭിക്കാനും സഹായകരമാകും. മലയോര ടൂറിസത്തിന്റെ വളർച്ചയ്ക്കു കൂടി വിമാനത്താവളം ഗുണകരമാവുകയും ചെയ്യും . കായൽ ടൂറിസം മേഖലയും ഇതോടെ ദൂരങ്ങളിൽനിന്നെത്തുന്ന സഞ്ചാരികളുടെ അരികിലെത്തുന്നു. കേരളത്തിന്റെ വലിയൊരു ഭാഗത്തിന്റെ മുഖച്ഛായതന്നെ മാറ്റാവുന്ന ഈ പദ്ധതി വഴിക്കുരുക്കുകളിൽപ്പെടാതിരിക്കാനുള്ള നിരന്തരശ്രദ്ധയാണ് ഇനിയുണ്ടാവേണ്ടത്.

---

മാതൃഭൂമി ജൂൺ 22, 2020

## യോജിച്ച് പ്രതിരോധിച്ചില്ലെങ്കിൽ കാലം മാപ്പുനൽകില്ല

ഉറവിടം വ്യക്തമല്ലാത്ത കോവിഡ് പോസിറ്റീവ് കേസുകൾ പെരുകുന്നത് വലിയ ആശങ്കയായി മാറുകയാണ്. രോഗം ബാധിച്ചവരുടെ റൂട്ട്മാപ്പ് വളരെ സൂക്ഷ്മമായി തയ്യാറാക്കി സമ്പർക്കത്തിലുള്ളവരെ മുഴുവൻ ക്വാറന്റീനിലാക്കാൻ കഴിഞ്ഞതിനാലാണ് കോവിഡ് നിയന്ത്രണത്തിലെ കേരള മാതൃക ലോകം അംഗീകരിച്ചത്. ലോക്ഡൗണിനു ശേഷമുള്ള അയവ് വീണ്ടും ആശങ്ക പരത്തുകയാണ്. ശാരീരികാകലം, ബ്രേക്ക് ദി ചെയിൻ എന്നീ കോവിഡ് പെരുമാറ്റച്ചട്ടങ്ങളെ പരസ്യമായി പരിഹസിക്കുന്ന തരത്തിലാണ് എങ്ങും ആൾക്കൂട്ടങ്ങൾ. എല്ലാം സാധാരണപോലെ എന്ന പ്രതീതിയാണെങ്ങും. സ്വയം നിയന്ത്രണം പാലിച്ചും സംയമനശീലം വീണ്ടെടുത്തും മാത്രമേ ആപത്തിനെ അകറ്റാനാവൂ. കോവിഡ് വ്യാപനത്തിന്റെ ആദ്യഘട്ടത്തിനു സമാനമായ ജാഗ്രത വീണ്ടെടുത്തേ മതിയാകൂ. സമർപ്പിത സേവനം ചെയ്യുന്ന ആരോഗ്യപ്രവർത്തകരെയും അവർക്ക് നേതൃത്വം നൽകുന്നവരെയും ആക്ഷേപിക്കുന്നതിനെ ഒരു കാരണവശാലും അംഗീകരിക്കാനാവില്ല. എല്ലാത്തിനെയും രാഷ്ട്രീയകണ്ണിലൂടെ കണ്ട് വ്യാഖ്യാനിക്കുന്ന കക്ഷിരാഷ്ട്രീയരീതികൾ കോവിഡ് കാര്യത്തിലെങ്കിലും ഒഴിവാക്കാൻ ബന്ധപ്പെട്ട എല്ലാവരും തയാറാവണം. സമരത്തിന്റെയല്ല, സമന്വയത്തിന്റെ കാലമാണിത്. ഈ മഹാമാരിക്കാലത്തെങ്കിലും യോജിച്ച് പ്രവർത്തിച്ചില്ലെങ്കിൽ കാലം ആർക്കും മാപ്പുനൽകില്ല.

മാതൃഭൂമി ജൂൺ 23, 2020

## പരിഷ്കാരം വേണം അനുയോജ്യമാവണം

കേരളത്തിന്റെ ഉന്നതവിദ്യാഭ്യാസ മേഖലയിൽ ഗുണപരമായ മാറ്റം വരുത്തുന്നതിന് എന്തു ചെയ്യണമെന്നത് കുറേക്കാലമായി നടത്തുന്ന ഔദ്യോഗിക അന്വേഷണമാണ്. ദേശീയതലത്തിലും സംസ്ഥാന തലത്തിലും അത്തരം അന്വേഷണങ്ങൾ എത്രതന്നെ നടന്നാലും പ്രയോഗത്തിലെത്തുമ്പോൾ അനുഭവം അത്ര മെച്ചമാകാറില്ല. അതുകൊണ്ടാണ് ഇടയ്ക്കിടെ കമ്മീഷനുകളെ നിശ്ചയിക്കേണ്ടതും റിപ്പോർട്ട് ചർച്ച ചെയ്യുന്നതും. വിജ്ഞാനാർജനം, തൊഴിൽശേഷി നേടൽ, മത്സരക്ഷമത എന്ന അടിസ്ഥാനത്തിൽ ഉന്നതവിദ്യാഭ്യാസത്തെ പരിവർത്തിപ്പിച്ചെടുക്കുന്നതിനുള്ള ശ്രമമാണ് കോഴ്സുകൾ പുനഃസംഘടിപ്പിക്കുന്നതിന് പിന്നിൽ. പന്ത്രണ്ടാം ക്ലാസ്സുവരെ ഏറ്റവും മികച്ച നിലവാരമുള്ളതെന്ന് പ്രസിദ്ധിയുള്ള ഈ സംസ്ഥാനത്തെ ബിരുദ കോഴ്സുകൾക്ക് പോരായ്മയുണ്ടെന്നത് വസ്തുതയാണ്. അത് പരിഹരിക്കുന്നതിന് ചില ബിരുദ കോഴ്സുകൾ നാലുവർഷത്തെ ഓണേഴ്സ് ബിരുദമാക്കുന്നതാണ് നല്ലതെന്നാണ് ശുപാർശ. സംസ്ഥാനത്തെ ചില കോളേജുകളിൽ തിരഞ്ഞെടുക്കപ്പെട്ട വിഷയങ്ങളിൽ ഓണേഴ്സ് കോഴ്സ് നടത്തുന്നുണ്ട്. പുതിയ കാലത്തിന് ചേർന്നതും ഭാവിയെ കരുതിയുമുള്ള നവീനകോഴ്സുകൾ വേണം എന്നതടക്കമുള്ള സമിതിയുടെ ശുപാർശകൾ സ്വാഗതാർഹമാണ്. എന്നാൽ സർവകലാശാലകളുടെ അക്കാദമിക് കൗൺസിലുകളടക്കം എല്ലാ തലത്തിലും വിശദ ചർച്ച നടത്തി സമ്പുഷ്ടമാക്കി വേണം അത് നടപ്പാക്കാൻ.

മലയാള മനോരമ ജൂൺ 25, 2020

## തൊഴിൽ സ്വപ്നങ്ങളിൽ നിഴൽ വീണുകൂടാ

നിയമനങ്ങൾ അധികമൊന്നും നടക്കാതെ തന്നെ ഒട്ടേറെ പിഎസ്സി റാങ്ക് ലിസ്റ്റുകളുടെ കാലാവധി അവസാനിക്കുകയും അവസാനിക്കാൻ പോവുകയും ചെയ്യുന്ന ഈ സാഹചര്യം നിർഭാഗ്യകരമാണ്. നിയമന ശുപാർശ പ്രതീക്ഷിച്ചിരുന്ന ഒട്ടേറെ ഉദ്യോഗാർത്ഥികൾ ഇതുമൂലം പെരുവഴിയിലാകുന്നു. കോവിഡ് പശ്ചാത്തലത്തിൽ പി.എസ്.സി. കാലാവധി നീട്ടിനൽകിയ റാങ്ക് ലിസ്റ്റുകളും അവസാനിച്ചു കഴിഞ്ഞു. കഠിനമായ ഈ രോഗകാലത്ത് പല ആശുപത്രികളിലും ഇനിയും ഡോക്ടർമാർ ആവശ്യമായ സാഹചര്യത്തിലാണ് അസിസ്റ്റന്റ് സർജന്മാരുടെ നിയമനം പൂർത്തിയാക്കാതെ ലിസ്റ്റിന്റെ കാലാവധി അവസാനിപ്പിക്കുന്നതെന്നത് നമ്മുടെ നിരുത്തരവാദിത്തത്തിന്റെ അടയാളം കൂടിയാകുന്നു. നിയമന പ്രതിസന്ധിയുടെ ആഴം വ്യക്തമാക്കുന്ന ഒന്നാണ് സിവിൽ പോലീസ് ഓഫീസർ റാങ്ക് ലിസ്റ്റ്. ഈ ലിസ്റ്റിന്റെ സ്വാഭാവിക കാലാവധി ഉടനെ അവസാനിക്കും. അവശ്യ സർവീസെന്നു വിശേഷിപ്പിക്കുന്നെങ്കിലും ഈ ലിസ്റ്റിലെ പകുതിപ്പേർക്കുപോലും ഇതേവരെ നിയമനമായിട്ടില്ല.

ലോക്ഡൗൺ ഇളവുകളെത്തുടർന്ന് ജീവനക്കാർ പൂർണമായി ഓഫീസിലെത്താൻ തുടങ്ങിയിട്ട് അധികം നാളുകളായിട്ടില്ല. ഒഴിവുകൾ റിപ്പോർട്ട് ചെയ്യുന്നതുൾപ്പെടെയുള്ള നടപടിക്രമങ്ങളും പുരോഗമിക്കുന്നതേയുള്ളൂ. നിയമനപ്രക്രിയയ്ക്കു ജീവൻ വയ്ക്കുമ്പോൾ റാങ്ക് ലിസ്റ്റ് നിലവിലില്ലാതെ പോകുന്ന സാഹചര്യം ദുഃഖകരമാണ്. കാലാവധി നീട്ടിയതിന്റെ യഥാർത്ഥ പ്രയോജനം ഉദ്യോഗാർത്ഥികൾക്കു ലഭിക്കണമെങ്കിൽ റാങ്ക് ലിസ്റ്റുകൾ തുടർന്നേ തീരൂ. നൂറിലേറെ ലിസ്റ്റുകളിലായി ആയിരക്കണക്കിനു യുവജനങ്ങളാണു സർക്കാരിൽനിന്ന് അനുകൂല തീരുമാനം പ്രതീക്ഷിക്കുന്നത്.

ദേശാഭിമാനി ജൂൺ 25, 2020

## കോവിഡ് കാലത്തെ മാനസികാരോഗ്യം

കോവിഡ് കാലം മനുഷ്യന്റെ മാനസികാരോഗ്യത്തിനും വെല്ലുവിളികൾ ഉയർത്തുകയാണ്. ഇതുവരെ നേരിട്ടിട്ടില്ലാത്തത് പലതും നമ്മൾ നേരിടുകയാണ്. ആർക്കും എപ്പോഴും വരാവുന്ന ഒരു മഹാമാരി ചുറ്റിത്തിരിയുന്നു. ശാരീരിക ചലനങ്ങൾപോലും നിയന്ത്രിക്കേണ്ട അവസ്ഥ. വരുമാനം ഇടിഞ്ഞവരും പാടേ നിലച്ചവരും കടുത്ത അനിശ്ചിതത്വം നേരിടുന്നു. സ്വയം അസുഖബാധിതരായേക്കാമെന്ന ഭീതിക്കൊപ്പം അകലെയുള്ള വേണ്ടപ്പെട്ടവർ അതിജീവിക്കുമോ എന്ന ആശങ്കയും പലരെയും അലട്ടുന്നു. മികച്ച മാനസികാരോഗ്യം ഉള്ളവരെപ്പോലും മാനസികാസ്വാസ്ഥ്യത്തിൽ കുടുക്കാനിടയുള്ള സാഹചര്യമാണ് നിലനിൽക്കുന്നത്. സാമൂഹ്യ ഇടപെടലിനും കൂട്ടംകൂടലിനുമുള്ള സാധ്യതകൾകൂടി അടഞ്ഞതോടെ മാനസിക പിരിമുറുക്കം കൂടുന്നു.

കോവിഡ് കഴിഞ്ഞാലും അവസാനിക്കുന്നതല്ല ഈ മാനസികാരോഗ്യ പ്രശ്നങ്ങൾ. സർക്കാരിന്റെ ഇടപെടൽകൊണ്ടുമാത്രം ഇതിനു പരിഹാരവുമാകുന്നില്ല. ഇത്തരം രോഗാവസ്ഥകളോടുള്ള സമൂഹത്തിന്റെ സമീപനം പാടേ മാറേണ്ടതുണ്ട്. മാനസികാരോഗ്യപ്രശ്നമുള്ളവരെ അകറ്റി നിർത്തുന്ന രീതി തീർത്തും മാറണം. മറ്റ് ഏതു അസുഖവുംപോലെ ചികിത്സ വേണ്ട ഒന്നാണ് ഇതുമെന്നത് അംഗീകരിക്കപ്പെടണം. ഈ രംഗത്ത് പരിശീലനം നേടിയ വിദഗ്ധരുടെ സഹായം ലഭ്യമാക്കണം. അവർ പറയുന്നത് അനുസരിച്ച് മറ്റുള്ളവർ പ്രവർത്തിക്കുക. ഈ വിഷയങ്ങളിലെ ബോധവൽക്കരണത്തിന് സർക്കാരും സന്നദ്ധസംഘടനകളും ആരോഗ്യപ്രവർത്തകരും മുൻകൈയെടുക്കുക. കോവിഡ് കാലം കഴിഞ്ഞാലും നമുക്ക് ഇക്കാര്യത്തിൽ ജാഗ്രത തുടരാം. ആരോഗ്യമുള്ള ജനത മാനസികാരോഗ്യം കൂടി ഉള്ളവരാണെന്ന് ഉറപ്പുവരുത്താം.

# എവറസ്റ്റ് ഗ്രൂപ്പിന്റെ അംഗീകാരം യുഎസ്ടിഗ്ലോബലിന്




ലോകത്തെ മുൻനിര ഡിജിറ്റൽ ട്രാൻസ്ഫൊർമേഷൻ സൊല്യൂഷൻസ് കമ്പനിയായ യുഎസ്ടി ഗ്ലോബലിന് എവറസ്റ്റ് ഗ്രൂപ്പിന്റെ പീക്ക് മാട്രിക്സ്ടോപ്പ് 20 ഐടിസർവീസ് പ്രൊവൈഡേഴ്സ് ഓഫ് ദ ഇയർ 2020 അംഗീകാരം ലഭിച്ചു.

സ്ട്രാറ്റജിക് ഐടി, ബിസിനസ് സർവീസസ്, സോഴ്സിങ്ങ്എന്നിവയിൽ ഊന്നൽ നൽകി കൺസൾട്ടിങ്ങ്, ഗവേഷണ മേഖലകളിൽ പ്രവർത്തിക്കുന്ന അന്താരാഷ്ട്ര കമ്പനിയാണ്എവറസ്റ്റ് ഗ്രൂപ്പ്. ഐടിമേഖലയിൽ സുസ്ഥിര നേതൃപദവി കൈയ്യാളുന്ന സേവന ദാതാക്കളെ അംഗീകരിക്കുന്നതാണ് കമ്പനിയുടെ പീക്ക് മാട്രിക്സ് റിപ്പോർട്ട്. അഞ്ചാമത് പുരസ്കാരമാണ് ഈ വർഷം വിതരണം ചെയ്യുന്നത്. ലോകത്തെ വൻകിട കമ്പനികൾക്ക് അഡ്വാൻസ്ഡ് കമ്പ്യൂട്ടിങ്ങിലും ഡിജിറ്റൽ ഇന്നൊവേഷൻ സൊല്യൂഷൻസിലും സേവനമർപ്പിക്കുന്ന യുഎസ്ടി ഗ്ലോബൽ ആഗോളതലത്തിൽ അതിവേഗം വളരുന്ന ഡിജിറ്റൽ ടെക്നോളജി കമ്പനിയാണ്.

എവറസ്റ്റ് ഗ്രൂപ്പിന്റെ ഉന്നത പുരസ്കാരം കമ്പനിയുടെ ഈ രംഗത്തെ മികവിനുള്ള സാക്ഷ്യപത്രമാണ്. ഐടിസേവന ദാതാക്കളുടെ വിപണി വിജയവും ശേഷിയും ആനുപാതികമായി വിലയിരുത്താനുള്ള അടിസ്ഥാന ഘടനയാണ് പീക്ക് മാട്രിക്സ്. യുഎസ്ടി ഗ്ലോബൽ ഈ പട്ടികയിൽ ഇടം പിടിക്കുന്നത് ഇതാദ്യമായാണ്. ഈ വർഷത്തെ ടോപ്പ് 20 പട്ടികയിൽ ഏക പുതിയ കമ്പനിയും യുഎസ്ടി ഗ്ലോബൽ തന്നെ.

ഡിജിറ്റൽ ട്രാൻസ്ഫൊർമേഷൻ, ഐടിസേവന മേഖലയിൽ ആഗോളതലത്തിൽ മുൻനിരയിലുള്ള കമ്പനി വളർച്ചയുടെ പുതിയ പടവുകൾ താണ്ടുകയാണെന്ന് യുഎസ്ടി ഗ്ലോബൽ ചീഫ് ഓപ്പറേറ്റിങ്ങ് ഓഫീസർ മനു ഗോപിനാഥ് അഭിപ്രായപ്പെട്ടു. നേട്ടങ്ങളിൽ ജീവനക്കാർക്കുള്ള പങ്കിനെപ്പറ്റി എടുത്തു പറഞ്ഞ അദ്ദേഹം എക്കാലത്തും തങ്ങൾക്കൊപ്പമുള്ള, പ്രതിഭാസമ്പന്നരും പ്രചോദിതരുമായ ജീവനക്കാരാണ് മുഴുവൻ വിജയങ്ങളുടെയും അടിസ്ഥാനമെന്ന് വ്യക്തമാക്കി. ശ്രദ്ധേയമായ നേട്ടങ്ങളാണ് തുടർച്ചയായി കൈവരിക്കുന്നതെന്നും, കരാറിനപ്പുറമുള്ള പ്രതിബദ്ധതയാണ് മുഴുവൻ ഉപഭോക്താക്കളോടും പുലർത്തുന്നതെന്നും അദ്ദേഹം കൂട്ടിച്ചേർത്തു.

രണ്ട് ദശാബ്ദത്തിലേറെയായി ഡിജിറ്റൽ ട്രാൻസ്ഫൊർമേഷൻ രംഗത്തെ ലോകത്തെ മുൻനിര കമ്പനിയാണ് യുഎസ്ടി ഗ്ലോബൽ. അങ്ങേയറ്റം യോജിപ്പോടെയുള്ള പ്രവർത്തനം, കരുത്തുറ്റ ഇന്നൊവേഷൻ എന്നിവയിലൂടെ വ്യത്യസ്തമേഖലകളിലുള്ള ഫോർച്യൂൺ 500, ഗ്ലോബൽ 2000 കമ്പനികൾക്ക് മികവുറ്റ ഫലങ്ങളാണ് കമ്പനി പ്രദാനം ചെയ്യുന്നത്. വ്യത്യസ്തമായ സൊല്യൂഷനുകൾ, ബഹുമുഖമായ ബിസിനസ് മോഡലുകൾ, നിരന്തരം വികസിച്ചുവരുന്ന ആവാസവ്യവസ്ഥ എന്നിവ യുഎസ്ടിഗ്ലോബലിനെ ആഗോളവ്യാപാര സമൂഹത്തിന്റെ തിരഞ്ഞെടുക്കപ്പെട്ട പങ്കാളിയായി മാറ്റിയിട്ടുണ്ട്.

# സ്പോട്ട് അവാർഡ് 2020

സ്പോട്ട് അവാർഡിന്റെ രണ്ടാം പതിപ്പ് പ്രഖ്യാപിച്ചു. വിവിധ വിഭാഗങ്ങളിലായി ആകെ 40 അവാർഡുകൾ. മാർക്കറ്റിംഗ് / കാമ്പെയ്ൻ വിഭാഗത്തിൽ ആകെ 17 അവാർഡുകൾ സമ്മാനിച്ചു. പ്ലാറ്റ്ഫോം വിഭാഗത്തിന് കീഴിൽ ആറ് അവാർഡുകൾ പ്രഖ്യാപിക്കുകയും പ്രത്യേക വിഭാഗത്തിന് കീഴിൽ മൂന്ന് അവാർഡുകൾ നൽകുകയും ചെയ്തു.

OTT പ്ലാറ്റ്ഫോം ഓഫ് ദി ഇയർ പ്രകാരം MX പ്ലെയറിന് സ്വർണം ലഭിച്ചു. ഇന്ത്യൻ ഫുട്ബോളിനായി സമർപ്പിച്ചിരിക്കുന്ന ഗോൾസ്റ്റാർ ടിവി - സ്ട്രീമിംഗ് പ്ലാറ്റ്ഫോമിനായി ഗോൾസ്റ്റാർ മീഡിയ 'മോസ്റ്റ് ഡിസ്പ്റേറ്റീവ് ന്യൂ എൻട്രന്റ് - സ്ട്രീമിംഗ് പ്ലാറ്റ്ഫോം' വെള്ളി നേടി. ഇസ്ട്രീം കോൺഗ്രസ് ഉച്ചകോടിക്ക് ശേഷമാണ് അവാർഡുകൾ പ്രഖ്യാപിച്ചത്. വീഡിയോ, ഓഡിയോ സ്ട്രീമിംഗിലെ മികച്ച എൻട്രികൾ 12 അംഗ ജൂറി തിരഞ്ഞെടുത്തു.

ജൂറി അംഗങ്ങൾ: എഴുത്തുകാരിയും ഓഗൽവി ഡയറക്ടറും മുൻ സിസിഒ സൗത്ത് ഈസ്റ്റ് ഏഷ്യയുമായ സോണൽ ഡാബ്രൽ (ജൂറി ചെയർ), ഗിരീഷ് കൽറ, എസ്‌വിപി, മാർക്കറ്റിംഗ് ആൻഡ് കോർപ്പ് കമ്മീഷൻ, ഐസിഐസിഐ ലോംബാർഡ് ജനറൽ ഇൻഷുറൻസ്; പ്രഭാകർ തിവാരി, സിഎംഒ, ഏഞ്ചൽ ബ്രോക്കിംഗ്; അമിത് സേതിയ, സിഎംഒ, സിസ്ക ഗ്രൂപ്പ്; സിദ്ധാന്ത് നാരായണൻ, ഹെഡ്-മാർക്കറ്റിംഗ്, വൺപ്ലസ്; നീൽ ജോർജ്, എംഡി, നിവിയ ഇന്ത്യ; കൽപേഷ് പർമാർ, ജിഎം, മാർസ് റിഗ്ലി ഇന്ത്യ; രാജ്ദീപക് ദാസ്, സിസിഒ, എംഡി, സൗത്ത് ഏഷ്യ, ഇന്ത്യ, ലിയോ ബർനെറ്റ്; ചലച്ചിത്ര നിരൂപകൻ സുചരിത ത്യാഗി; ഐശ്വര്യ പ്രതാപ് സിംഗ്, മാർക്കറ്റിംഗ് ഹെഡ്, ഐടിസി; ബൈജൂസ് മാർക്കറ്റിംഗ് വിഭാഗം മേധാവി ആതിത് മേത്ത, ക്യൂർലി ടെയിൽസ് സ്ഥാപകയും എഡിറ്റർ - ഇൻ- ചീഫുമായ കാമിയ ജാനി.

# ഫേസ്ബുക്ക്, ട്വിറ്റർ എന്നിവയിൽ പരസ്യങ്ങൾ നിർത്താൻ യൂണിലിവർ

യുഎസിലെ ഈ ധ്രുവീകരിക്കപ്പെട്ട തിരഞ്ഞെടുപ്പ് കാലയളവിൽ ഭിന്നിപ്പും വിദ്വേഷ ഭാഷണവും'' ഉദ്ധരിച്ച് യൂണിലിവർ അമേരിക്കയിൽ ഫേസ്ബുക്ക്, ഇൻസ്റ്റാഗ്രാം, ടിറ്റർ എന്നിവയിൽ പരസ്യം ചെയ്യുന്നത് അവസാനിപ്പിക്കുമെന്ന് അറിയിച്ചു. ജോർജ് ഫ്ലോയിഡിന്റെ മരണശേഷം യുഎസ് പൗരാവകാശ ഗ്രൂപ്പുകൾ ആരംഭിച്ച 'ലാഭം നിർത്തുക'എന്ന കാമ്പയിനിന്റെ ഭാഗമായി ഡൗവ് സോപ്പ്, ലിപ്റ്റൺ ടീ തുടങ്ങിയ ബ്രാൻഡുകളുടെ ഉടമസ്ഥതയിലുള്ള ഉപഭോക്തൃ ഉൽപ്പന്ന കമ്പനി ഫേസ്ബുക്കിനെതിരെ വർദ്ധിച്ചുവരുന്ന പരസ്യ ബഹിഷ്കരണത്തിൽ പങ്കുചേരുന്നു.

# മാധ്യമങ്ങളുടെ പരസ്യ ബില്ലുകൾക്കായി ഗവണ്മെന്റിനെ സമീപിക്കുന്നു

മാധ്യമ വ്യവസായത്തിന്റെ പരസ്യ ബില്ലുകൾ നൽകുന്നതിനായി ബ്യൂറോ ഓഫ് ഔട്ട്റീച്ച് ആന്റ് കമ്മ്യൂണിക്കേഷൻ ഒരു യുദ്ധപാതയിലാണ് പ്രവർത്തിക്കുന്നതെന്ന് ഐ & ബി മന്ത്രാലയം അറിയിച്ചു.

ന്യൂസ് ബ്രോഡ്കാസ്റ്റേഴ്സ് അസോസിയേഷൻ, ഇന്ത്യൻ ബ്രോഡ്കാസ്റ്റിംഗ് ഫൗണ്ടേഷൻ, അസോസിയേഷൻ ഓഫ് റീജിയണൽ ടിവി ബ്രോഡ്കാസ്റ്റേഴ്സ് ഓഫ് ഇന്ത്യ, പ്രൊഡ്യൂസേഴ്സ് ഗിൽഡ് ഓഫ് ഇന്ത്യ എന്നിവയുൾപ്പെടെയുള്ള പ്രക്ഷേപണ വ്യവസായ സ്ഥാപനങ്ങൾക്ക് അയച്ച കത്തിൽ മന്ത്രാലയം സാമ്പത്തിക മാന്ദ്യം മൂലം പ്രക്ഷേപകരുടെ ബുദ്ധിമുട്ടുകൾ അറിഞ്ഞതായി അറിയിച്ചു. ലോക്ക്ഡൗൺ ആരംഭിച്ചതു മുതൽ, ന്യൂസ് ബ്രോഡ്കാസ്റ്റേഴ്സ് അസോസിയേഷൻ, ഇന്ത്യൻ ന്യൂസ് പേപ്പർ സൊസൈറ്റി, അസോസിയേഷൻ ഓഫ് റേഡിയോ ഓപ്പറേറ്റേഴ്സ് ഫോർ ഇന്ത്യ എന്നിവ സാമ്പത്തിക ഉത്തേജനം ആവശ്യപ്പെട്ട് സർക്കാരിന് അപ്പീൽ സമർപ്പിക്കുകയും വർഷങ്ങളായി അവർക്ക് നൽകാനുള്ള പരസ്യ തുക നൽകാനായി സമീപിക്കുകയും ചെയ്തു.

വ്യവസായിക കണക്കനുസരിച്ച് 1,500 കോടി മുതൽ 1,800 കോടി രൂപ വരെ സർക്കാർ കമ്പനികൾക്ക് നൽകാനുണ്ട്. ഇതിന്റെ വലിയൊരു ഭാഗം ഏകദേശം 800–900 കോടി രൂപ അച്ചടി വ്യവസായത്തിന് മാത്രം കടപ്പെട്ടിരിക്കുന്നു.

# ഇന്ത്യയിലെ ഏറ്റവും വലിയ ബ്രാൻഡുകൾ പരസ്യം പുനരാരംഭിക്കാൻ പദ്ധതിയിടുന്നു

പലചരക്ക്, വീട്, വ്യക്തിഗത പരിചരണം, സ്മാർട്ട്ഫോൺ, ഇലക്ട്രോണിക്സ്, റീട്ടെയിലർമാർ എന്നിവയിലെ പ്രമുഖ ബ്രാൻഡുകൾ ലോക്ക്ഡൗൺ സമയത്ത് നിർത്തിവച്ച പരസ്യങ്ങളുടെ ചെലവ് പുനരാരംഭിക്കാൻ ഒരുങ്ങുന്നു. മാളുകൾ വീണ്ടും തുറക്കുന്നതിനും റീട്ടെയിൽ സ്റ്റോർ സമയ നിയന്ത്രണങ്ങൾ ലഘൂകരിക്കുന്നതിനുമായി അവർ ഇപ്പോൾ കാത്തിരിക്കുകയാണ്.

അതിവേഗം നീങ്ങുന്ന ഉപഭോക്തൃ ഉൽപന്ന കമ്പനികൾക്കായി, പാക്കേജുചെയ്ത ഭക്ഷണം, രോഗപ്രതിരോധ ബൂസ്റ്ററുകൾ, ആരോഗ്യം, ശുചിത്വ ഉൽപ്പന്നങ്ങൾ എന്നിവ പോലുള്ള ഡിമാൻഡുള്ള വിഭാഗങ്ങളിലായിരിക്കും ചെലവ്. ഇലക്ട്രോണിക്സ്, സ്മാർട്ട്ഫോൺ നിർമ്മാതാക്കൾ പുതിയ ലോഞ്ചുകളും സ്റ്റോക്കുകൾ ലിക്വിഡേറ്റ് ചെയ്യുന്നതിനുള്ള ഉപഭോക്തൃ ഓഫറുകളും പ്രോത്സാഹിപ്പിക്കും.

കഴിഞ്ഞ മാസം മുതൽ എല്ലാ പ്ലാറ്റ്ഫോമുകളിലുമുള്ള അവശ്യ ഭക്ഷ്യ ബ്രാൻഡുകളുടെ ആട്ട, നൂഡിൽസ്, ബിസ്കറ്റ്, ജ്യൂസ്, ശുചിത്വ ഉൽപന്നങ്ങൾ എന്നിവയുടെ പരസ്യം വർദ്ധിപ്പിക്കുകയാണെന്നും ഇത് ഉടൻ തന്നെ കോവിഡ് പ്രീ ലെവലിൽ എത്തുമെന്നും ഐടിസി അറിയിച്ചു. ''കാര്യങ്ങൾ സാധാരണ നിലയിലാകുകയും ഉപഭോഗ ആവശ്യം കൂടുതൽ വർദ്ധിക്കുകയും ചെയ്യുമ്പോൾ പരസ്യം ചെയ്യൽ വർദ്ധിക്കുമെന്നാണ് പ്രതീക്ഷിക്കുന്നത്. മുൻനിര എഫ്എംസിജി സ്ഥാപനങ്ങളായ ഡാബർ, മാരികോ, ഗോദ്റെജ്, അമുൽ എന്നിവയും പരസ്യ ചെലവ് വർദ്ധിപ്പിക്കാൻ ഒരുങ്ങുന്നു, കഴിഞ്ഞ രണ്ട് മാസത്തിനുള്ളിൽ മൂന്ന് ഡസനിലധികം പുതിയ ഉൽപ്പന്നങ്ങൾ അവതരിപ്പിച്ചു.

വിവോ പുതിയ സ്മാർട്ട്ഫോണിനായി ഔട്ട്ഡോർ, ടെലിവിഷൻ ഉൾപ്പെടെ മാധ്യമങ്ങളിലുടനീളം ഒരു കാമ്പെയ്ൻ ആരംഭിച്ചു. എൽജി ഇന്ത്യയും സോണിയും മാധ്യമ പ്രചാരണത്തിന് തയ്യാറെടുക്കുകയാണ്. ഇന്ത്യയിലെ ഏറ്റവും വലിയ സ്മാർട്ട്ഫോൺ ബ്രാൻഡായ ഷിയോമിയുടെ മാർക്കറ്റിംഗ് ബജറ്റ് വെട്ടിക്കുറച്ചിട്ടില്ലെന്നും ഇതിനകം നിരവധി പുതിയ ഉൽപ്പന്ന ലോഞ്ചുകൾ ആരംഭിച്ചും കഴിഞ്ഞു.

# ഗൂഗിൾ സെർച്ചിന്റെ തലപ്പത്ത് ഇന്ത്യക്കാരൻ



ഇന്ത്യക്കാരൻ പ്രഭാകർ രാഘവൻ ഗൂഗിൾ സെർച്ചിന്റെ തലപ്പത്ത്. നിലവിലുള്ള ബെൻ ഗോമസിന്റെ സ്ഥാനത്താണ് ഇന്ത്യൻ വംശജനും അമേരിക്കൻ പൗരനുമായ രാഘവൻ നിയമിതനായത്. 2012 ൽ ഗൂഗിൾ സെർച്ചിൽ ഉദ്യോഗം സ്വീകരിച്ച രാഘവൻ 2018 മുതൽ ആഡ്സ് ആന്റ് കൊമേഴ്സിന്റെ ടീം ലീഡറായി പ്രവർത്തിച്ചു വരികയായിരുന്നു

ഗൂഗുളിൽ ചേരുന്നതിന് മുമ്പു രാഘവൻ യാഹുവിലാണ് പ്രവർത്തിച്ചിരുന്നത്. മദ്രാസ് ഇന്ത്യൻ ഇൻസ്റ്റിറ്റിയൂട്ട് ഓഫ് ടെക്നോളജിയിൽ നിന്നും ബിരുദം നേടിയ രാഘവൻ യുസി ബെർക്കിലിയിൽ നിന്നും പിഎച്ച്ഡി കരസ്ഥമാക്കി. സ്റ്റാൻഫോർഡ് യൂണിവേഴ്സിറ്റി കംപ്യൂട്ടർ സയൻസ് കൺസൽട്ടിങ് പ്രഫസറായിരുന്നു. നാഷനൽ അക്കാദമി ഓഫ് എൻജിനീയറിങ്ങിൽ അംഗമാണ്.

# ടീം ഇന്ത്യയ്ക്ക് നൈക്ക് ലോഗോ നഷ്ടപ്പെട്ടേക്കാം




കരാർ പുതുക്കുന്നതിനെച്ചൊല്ലി ക്രിക്കറ്റ് ബോർഡും സ്പോർട്സ് വെയർ ബ്രാൻഡും തമ്മിൽ തർക്കമുണ്ടായതിനാൽ ഇന്ത്യൻ ക്രിക്കറ്റ് ടീമിന് ഉടൻ തന്നെ കിറ്റ് പങ്കാളി നൈക്കിനെ വിട്ടയയ്ക്കേണ്ടി വന്നേക്കാം. സ്പോൺസർഷിപ്പ് ഡീലുകൾ വീണ്ടും പരിശോധിക്കുന്നതിനാൽ ഇന്ത്യയിലെ ക്രിക്കറ്റ് നിയന്ത്രണ ബോർഡ് സമ്മർദ്ദത്തിലാണ്. ഇന്ത്യൻ പ്രീമിയർ ലീഗിന്റെ ടൈറ്റിൽ സ്പോൺസറായ ചൈനയുടെ വിവോയെയും ബിസിസിഐ വിട്ടയയ്ക്കേണ്ടി വന്നേക്കാം. നൈക്കിനൊപ്പം, 2006 മുതലുള്ള കരാർ നിലനിർത്തേണ്ടത് ബോർഡാണ്. ബിസിസിഐയുടെ കിറ്റ് പങ്കാളി എന്ന നിലയിൽ നൈക്കിന്റെ നിലവിലെ കരാർ സെപ്റ്റംബറിൽ അവസാനിക്കുന്നു. 370 കോടി രൂപയുടെ നാലുവർഷത്തെ ഇടപാടിൽ ഒരു മത്സര ഫീസിൽ 85 ലക്ഷം രൂപയും ബോർഡിന് 12–15 കോടി രൂപയുടെ റോയൽറ്റിയും ഉൾപ്പെടുന്നു.

# യുഎസ്ടി ഗ്ലോബൽ സുബ്ബാക്കയിൽ നിക്ഷേപം നടത്തി

പ്രമുഖ ഡിജിറ്റൽ ട്രാൻസ്ഫൊർമേഷൻ സൊല്യൂഷൻസ് കമ്പനിയായ യുഎസ്ടി ഗ്ലോബൽ, ലണ്ടൻ ആസ്ഥാനമായ സുബാക്കയിൽ നിക്ഷേപം നടത്തി.

റീറ്റെയ്ൽ വ്യാപാര മേഖലയിൽ നൂതനമായ മാറ്റങ്ങൾക്ക് വഴിയൊരുക്കുന്ന ഇൻ-സ്റ്റോർ ഗെയ്മിഫൈഡ് സെയിൽസ്, ഡാറ്റ ശേഖരണം, മാർക്കറ്റിംഗ് ഉപകരണങ്ങൾ എന്നിവ പ്രദാനം ചെയ്യുന്ന പ്രമുഖ കമ്പനിയാണ് സുബാക്ക. യുഎസ്ടി ഗ്ലോബലിന്റെ ആഴത്തിലുള്ള ഘടനാ സംയോജനവും, ലോകത്തെ വൻകിട റീറ്റെയ്ൽ കമ്പനികളുമായി യോജിച്ചുള്ള പ്രവർത്തനത്തിലൂടെ കൈവരുന്ന വിശാലമായ റീച്ചും, അതിവേഗ വിപണി സൊല്യൂഷനുകൾ നൽകുന്ന സുബാക്ക പ്ലാറ്റ്ഫോമിൽ സമന്വയിക്കുന്നതിലൂടെ വൻതോതിലുള്ള മാറ്റങ്ങൾക്കാണ് വഴിയൊരുങ്ങുന്നത്.

ഉപയോക്തൃ ഗവേഷണ ആപ്പായ സ്മൈൽസ്; റീറ്റെയ്ൽ സ്റ്റോറുകൾക്ക് ഓഫ് ലൈനിൽ നിന്ന് ഓൺലൈനിലേക്ക് വഴിയൊരുക്കുന്ന ക്ലൗഡ് ഷെൽഫ്; ഉപയോക്താക്കളുമായി മികച്ച ബന്ധം സ്ഥാപിക്കാനും മികവുറ്റ രീതിയിൽ ബ്രാൻഡുകൾ പ്രൊമോട്ട് ചെയ്യാനും സഹായിക്കുന്ന കസ്റ്റം ഗെയിമുകളുടെ ശ്രേണിയായ ഗെയ്മിഫൈഡ് എക്സ്പീരിയൻസ് എന്നിവ ഇതിൽ ഉൾപ്പെടുന്നു.

# തെറ്റായ അവകാശവാദം 50 കമ്പനികൾ കരിമ്പട്ടികയിൽ

COVID-19 രോഗശമനം വാഗ്ദാനം ചെയ്യുന്ന ഹോമിയോ ആയുർവേദ മരുന്നു കമ്പനികളുടെ 50 പരസ്യ കാമ്പെയ്നുകൾ ASCI, ആയുഷ് മന്ത്രാലയത്തിന്റെ ശ്രദ്ധയിൽ പെടുത്തി. ആയുർവേദ, ഹോമിയോ മരുന്ന് നിർമ്മാതാക്കൾ ഏപ്രിലിൽ മാത്രം കോവിഡ് -19 ചികിത്സ വാഗ്ദാനം നടത്തിയ 50 കാമ്പെയ്നുകൾ ചെയ്തതായി അഡ്വർടൈസിംഗ് സ്റ്റാൻഡേർഡ് കൗൺസിൽ ഓഫ് ഇന്ത്യ (എ.എസ്.സി.ഐ) അറിയിച്ചു. ആയുർവേദ, യോഗ, പ്രകൃതിചികിത്സ, യുനാനി, സിദ്ധ, ഹോമിയോപ്പതി എന്നിവ 2020 ഏപ്രിൽ 1 ലെ (ആയുഷ്) മന്ത്രാലയത്തിന്റെ ഉത്തരവ് ലംഘിക്കുന്നതായി കണ്ടെത്തി. ആയുഷുമായി ബന്ധപ്പെട്ട ക്ലെയിമുകളുടെ പരസ്യവും നിരോധിച്ചു. ബാബാ രാംദേവിന്റെ കമ്പനിയായ പതഞ്ജലി ആയുർവേദ് കോവിഡ് -19 രോഗശാന്തിക്കായി മരുന്ന് പരസ്യപ്പെടുത്തിയതിന് എതിരെ സർക്കാർ ഉത്തരവിറക്കിയതിന് തൊട്ടുപിന്നാലെയാണ് ഏപ്രിൽ മാസത്തിൽ എ.എസ്.സി.ഐയിൽ ഇത്തരത്തിൽ ഉത്തരവ് വന്നത്. അത്തരം പരസ്യങ്ങളെക്കുറിച്ച് മുന്നറിയിപ്പ് നൽകാൻ ആയുഷ് മന്ത്രാലയം സഹായം തേടിയിട്ടുണ്ടെന്നും കോവിഡ് -19 തടയുകയോ ചികിത്സിക്കുകയോ ചെയ്യുമെന്ന് അവകാശപ്പെടുന്ന തെറ്റിദ്ധരിപ്പിക്കുന്ന പരസ്യങ്ങൾക്കെതിരെ നടപടിയെടുക്കാനുള്ള ശ്രമം ആരംഭിച്ചതായും ഇത് തെറ്റായ അവകാശവാദം ഉന്നയിച്ച 50 കമ്പനികളെ കണ്ടെത്തുന്നതിലേക്ക് നയിച്ചതായും എ.എസ്.സി.ഐ പറഞ്ഞു. പരസ്യം ചെയ്തതായി കണ്ടെത്തിയ 50 കമ്പനികളുടെ പട്ടികയും പരസ്യമാക്കി. COVID-19 പ്രിവൻഷൻ മരുന്നായി വ്യാപകമായി ഉപയോഗിക്കപ്പെടുന്ന ഹോമിയോപ്പതി 'ആർസെനിക് ആൽബം 30' നെക്കുറിച്ച് പരസ്യപ്പെടുത്തുന്ന നിരവധി പ്രാദേശിക സ്ഥാപനങ്ങളും പട്ടികയിൽ ഉൾപ്പെടുന്നു എന്നതാണ് ശ്രദ്ധേയം. പട്ടികയിൽ വലിയ ബ്രാൻഡുകളൊന്നുമില്ല, അവയിൽ മിക്കതും രാജ്യത്തിന്റെ വിവിധ ഭാഗങ്ങളിൽ നിന്നുള്ളവയാണ്. ഇതിനുപുറമെ, ചട്ടങ്ങൾ ലംഘിച്ചേക്കാവുന്ന 91 കേസുകളും ആയുഷ് മന്ത്രാലയത്തിന്റെ ശ്രദ്ധയിൽപെട്ടിട്ടുണ്ട്. പ്രമേഹം, ക്യാൻസർ, ലൈംഗിക പ്രശ്നങ്ങൾ, രക്തസമ്മർദ്ദം, ഹൈപ്പർ ടെൻഷൻ തുടങ്ങിയ ജീവിതശൈലി രോഗങ്ങൾ എന്നിവ ഉൾപ്പെടെയുള്ള ക്ലെയിമുകൾ ഉന്നയിച്ച കമ്പനികളെ എ.എസ്.സി.ഐ. പട്ടികയിൽ ഉൾപ്പെടുത്തിയിട്ടുണ്ട്.

# ഇനി 'ഫെയർ' ഇല്ലാ ലവ്‌ലി




വിപണിയിലെ മുൻനിര ചർമസംരക്ഷണ ക്രീമായ ഫെയർ ആൻഡ് ലവ്‌ലിയുടെ പേര് നിർമതാക്കളായ യൂണിലിവർ പരിഷ്കരിക്കുന്നു. പേരിൽനിന്നു ഫെയർ എന്ന പദം ഒഴിവാക്കാനാണു തീരുമാനം. തൊലിയുടെ നിറം വെളുപ്പിക്കാൻ സഹായിക്കുന്നുവെന്ന അവകാശവാദം ഉന്നയിക്കുന്ന യൂണിലിവറിന്റെ കോസ്മെറ്റിക് ഉൽപ്പന്നങ്ങൾക്കെതിരേ വലിയ പ്രതിഷേധങ്ങൾ ഉയർന്ന സാഹചര്യത്തിലാണ് കമ്പനി കടുത്ത നടപടിക്കൊരുങ്ങുന്നത്.

ക്രീം ഉപയോഗിച്ച് വഞ്ചിക്കപ്പെട്ടെന്ന തരത്തിൽ വൻ ആക്ഷേപവും ഫെയർ ആൻഡ് ലവ്‌ലി നേരിടുന്നുണ്ട്. ചർമ സംരക്ഷണ ക്രീമുകളിൽ മുൻനിരയിലാണ് ബ്രാൻഡ്. മറ്റൊരു പ്രമുഖ ബ്രാൻഡായ ജോൺസൺ ആൻഡ് ജോൺസണും തങ്ങളുടെ ഉൽപ്പന്നങ്ങളുടെ പേരിൽ വൻപഴിയാണ് കേൾക്കുന്നത്. അടുത്തിടെ ഭീമമായ തുക നഷ്ടപരിഹാരം നൽകേണ്ടിയും വന്നു. ഓഹരി വിപണി റെഗുലേറ്ററിയുടെയും മറ്റു അനുബന്ധ സ്ഥാപനങ്ങളുടേയും അനുമതിക്കു ശേഷമാകും പുതിയ പേര് പ്രഖ്യാപിക്കുക.

ദക്ഷിണേഷ്യയിലാണ് കമ്പനിയുടെ ഫെയർനെസ് ഉൽപ്പന്നങ്ങൾക്ക് കൂടുതലും ഉപഭോക്താക്കളുള്ളത്. വെളുത്ത നിറം നൽകുമെന്ന അവകാശവാദം ഉന്നയിക്കുന്ന ഉൽപ്പന്നങ്ങൾക്കതിരേ സാമൂഹിക മാധ്യമങ്ങളിലും മറ്റും വലിയ പ്രതിഷേധങ്ങളാണ് ഉയരുന്നത്. അമേരിക്കയിൽ കറുത്തവർഗക്കാരനായ ജോർജ് ഫ്ളോയിഡിനെ പോലീസുകാർ കാൽമുട്ട് കൊണ്ട് ശ്വാസം മുട്ടിച്ചു കൊന്നതിനുശേഷം വംശീയാധിക്ഷേപങ്ങൾക്കെതിരേ വൻ പ്രക്ഷോഭമാണു നടക്കുന്നത്. സ്കിൻ ലൈറ്റനിങ്, സ്കിൻ വൈറ്റനിങ് എന്ന വാക്കുകൾക്ക് പകരം സ്കിൻ റജുവിനേഷൻ, സ്കിൻ വൈറ്റാലിറ്റി എന്ന വാക്കുകൾ ഉൽപ്പന്നത്തിന്റെ ഗുണഗണങ്ങളിൽ ഉപയോഗിക്കുന്നതിനെ കുറിച്ചുള്ള ആലോചനകളും കമ്പനിയിൽ നടക്കുന്നുണ്ട്.

# കാൻസ് ലയൺസ് അവാർഡ്

കാൻസ് ലയൺസ് ഇന്റർനാഷണൽ ഫെസ്റ്റിവൽ ഓഫ് ക്രിയേറ്റിവിറ്റി ഈ ദശകത്തിലെ മികച്ച 10 ഏഷ്യൻ ഏജൻസികളിൽ ഓഗിൽവി മുംബൈ, മക്കാൻ മുംബൈ എന്നിവയെ മികച്ച ഏജൻസികളായി തിരഞ്ഞെടുത്തു.

വാർഷിക ഏജൻസി റാങ്കിംഗിൽ ഏഷ്യയിലുടനീളം മികച്ച പ്രകടനം കാഴ്ചവച്ച ഈ ഏജൻസികളെ അവാർഡുകൾ നൽകി ആദരിച്ചു. ഡെൻസു ഐഎൻസി ടോക്കിയോയും ഹകുഹോഡോ ടോക്കിയോയും ഒന്നാമതെത്തി. ഓഗിൽവി ബാങ്കോക്ക് മൂന്നാം സ്ഥാനത്തും ഏജൻസിയുടെ മുംബൈ ഓഫീസ് നാലാം സ്ഥാനത്തും എത്തി. മക്കാൻ മുംബൈ ആറാം സ്ഥാനത്ത്.

# പിറന്നാൾമരം ഇന്ദുചൂഡൻ പുരസ്കാരം



പ്രശസ്ത പക്ഷിനിരീക്ഷകനും കേരളത്തിലെ പക്ഷികൾ എന്ന പുസ്തകത്തിന്റെ ഗ്രന്ഥകർത്താവുമായ ഇന്ദുചൂഡന്റെ (കെ.കെ.നീലകണ്ഠൻ) സ്മരണാർത്ഥം പിറന്നാൾമരം കൂട്ടായ്മ നൽകുന്ന രണ്ടാമത്തെ പിറന്നാൾ മരം ഇന്ദുചൂഡൻ പുരസ്കാരത്തിനായി ബൈജു കെ വാസുദേവനെ തിരഞ്ഞെടുത്തു. മരണാനന്തര ബഹുമതിയായാണ് നൽകുക. 10001 രൂപയും ബഹുമതി പത്രവും ശില്പി കോലഴി പുതിയേടത്തു നാണുക്കുട്ടൻ ആചാരി രൂപകല്പന ചെയ്ത ശില്പവും അടങ്ങിയതാണ് പുരസ്കാരം. ഹാമിദലി വാഴക്കാട് (അദ്ധ്യാപകൻ, പരിസ്ഥിതി പ്രവർത്തകൻ, സഞ്ചാരി), മനൂപ് ചന്ദ്രൻ (ഫോട്ടോഗ്രാഫർ, സാമൂഹ്യപ്രവർത്തകൻ), ബഹിയ (പരിസ്ഥിതി പ്രവർത്തക, അദ്ധ്യാപിക), രഞ്ജിനി (പരിസ്ഥിതി പ്രവർത്തക, ടൂറിസം വകുപ്പ് ഉദ്യോഗസ്ഥ), നവനീത് (പരിസ്ഥിതി പ്രവർത്തകൻ, ഫാം & ഗാർഡൻ ഡിസൈനർ) എന്നിവരായിരുന്നു ജൂറി അംഗങ്ങൾ. അംഗങ്ങൾ പുരസ്കാര ജേതാവിനെ ഏകകണ്ഠമായാണ് തെരഞ്ഞെടുത്തത്.

# സ്റ്റാർട്ടപ്പ്–വ്യവസായ മേഖലാ സഹകരണത്തിനുള്ള പ്ലാറ്റ്ഫോം

വ്യവസായങ്ങൾക്കനുയോജ്യമായ ആധുനികവും ചെലവു കുറഞ്ഞതുമായ സാങ്കേതിക സേവനങ്ങളും ഉൽപ്പന്നങ്ങളും അവതരിപ്പിച്ച് സ്റ്റാർട്ടപ്പുകൾക്ക് വെർച്വൽ വിപണനവേദിയൊരുക്കുന്ന കേരള സ്റ്റാർട്ടപ് മിഷന്റെ (കെഎസ്‌യുഎം) ക്രോസ് സെൽ ബിസിനസ് പ്ലാറ്റ്ഫോം ആരഭിച്ചു.

സ്റ്റാർട്ടപ്പുകൾക്കും വ്യവസായ സ്ഥാപനങ്ങൾക്കും പ്രവേശിക്കാനാകുന്നതും ഉപയോക്താക്കളുടെ അഭിരുചിക്കനുസരിച്ച് ഉൽപ്പന്നങ്ങളും സേവനങ്ങളും നൽകുന്നതുമായ ക്രോസ് സെൽ ബിസിനസ് പ്ലാറ്റ്ഫോമാണ് www.business.startupmission.in. സ്റ്റാർട്ടപ്പുകൾ ആധുനിക സാങ്കേതികവിദ്യയിലൂടെ സൃഷ്ടിച്ച ചെലവു കുറഞ്ഞ നൂതന സേവനങ്ങളും ഉൽപ്പന്നങ്ങളും പ്രയോജനപ്പെടുത്താൻ വ്യവസായങ്ങൾക്ക് അവസരം ലഭിക്കും. ഈ പ്ലാറ്റ്ഫോമിൽ സ്റ്റാർട്ടപ്പുകൾ അവരുടെ ഉൽപ്പന്നങ്ങളും സേവനങ്ങളും അവതരിപ്പിക്കും. വ്യവസായ സ്ഥാപനങ്ങളുടെ ആവശ്യകതയ്ക്ക് അനുയോജ്യമാണ് ഇവയെങ്കിൽ സ്റ്റാർട്ടപ്പുകളുമായി ആശയവിനിമയം നടത്തി അവ പ്രയോജനപ്പെടുത്താം. വ്യവസായ സ്ഥാപനങ്ങൾക്ക് അവരുടെ ആവശ്യങ്ങൾ ഈ പ്ലാറ്റ്ഫോമിൽ പോസ്റ്റ് ചെയ്യാം. അനുയോജ്യമായ പ്രതിവിധികളുമായി സ്റ്റാർട്ടപ്പുകൾ എത്തും. നിക്ഷേപകർക്ക് സ്റ്റാർട്ടപ്പുകളിലൂടെ ബിസിനസ് മെച്ചപ്പെടുത്തുന്നതിനായി സംവദിക്കാനുള്ള അവസരവും ക്രോസ് സെൽ ബിസിനസ് പ്ലാറ്റ് ഫോമിലുണ്ട്. സൂക്ഷ്മ, ചെറുകിട, ഇടത്തരം സംരംഭങ്ങൾക്കും കോർപറേറ്റുകൾക്കും സ്റ്റാർട്ടപ്പുകളുടെ സാങ്കേതിക മികവും നൂതനാശയങ്ങളും പരിചയപ്പെടുത്തുകയും അതുപയോഗപ്പെടുത്തി ബിസിനസ് അഭിവൃദ്ധിപ്പെടുത്തുകയുമാണ് ലക്ഷ്യം.

# ബ്രാൻഡുകൾക്കും പരസ്യ ഏജൻസികൾക്കുമായി മാർഗ്ഗനിർദ്ദേശങ്ങൾ

ഉപഭോക്തൃകാര്യ മന്ത്രാലയം പരസ്യദാതാക്കൾക്കായി ഒരു പെരുമാറ്റച്ചട്ടം തയ്യാറാക്കുകയും ഇന്ത്യയിൽ ആദ്യമായി ബ്രാൻഡുകൾക്കും പരസ്യ ഏജൻസികൾക്കുമായി മാർഗ്ഗനിർദ്ദേശങ്ങൾ തയ്യാറാക്കുകയും ചെയ്യുന്നു. പരസ്യദാതാക്കളുടെ തെറ്റിദ്ധരിപ്പിക്കുന്ന ഉൽപ്പന്നങ്ങളുടെ അന്യായമായ വ്യാപാര രീതികൾ തടയുകയെന്ന ലക്ഷ്യത്തോടെയാണ് ഈ നീക്കം.

തെറ്റിദ്ധരിപ്പിക്കുന്ന അവകാശവാദങ്ങൾ ഉന്നയിക്കുന്ന പരസ്യദാതാക്കൾക്കെതിരെ പലപ്പോഴും ഒരു നടപടിയും സ്വീകരിക്കാൻ കഴിയുന്നില്ല. പരസ്യപ്പെടുത്തൽ, തെറ്റായ ഉൽപ്പന്നങ്ങൾ എന്നിവ തെറ്റിദ്ധരിപ്പിക്കുന്ന സാഹചര്യത്തിൽ പരസ്യദാതാക്കൾക്കും അവരുടെ ഏജൻസികൾക്കും പ്രസാധകർക്കും നിർദ്ദിഷ്ട പരസ്യ കോഡ് വഴി പിഴ ഈടാക്കും. പരസ്യ കോഡ് 2019 ലെ ഉപഭോക്തൃ സംരക്ഷണ നിയമപ്രകാരം കേന്ദ്ര ഉപഭോക്തൃ സംരക്ഷണ അതോറിറ്റി (സിസിപിഎ) തയ്യാറാക്കും. ഉപഭോക്തൃ കമ്മ്യൂണിറ്റി പ്ലാറ്റ്ഫോമായ ലോക്കൽ സർക്കിളുകൾ അടുത്തിടെ നടത്തിയ ഒരു സർവേയിൽ ഒരു സ്വയം നിയന്ത്രിത സ്ഥാപനത്തിന് പകരം പരസ്യങ്ങൾ ഒരു സർക്കാർ ബോഡി നിയന്ത്രിക്കണമെന്ന് ഉപയോക്താക്കൾ ആഗ്രഹിക്കുന്നുവെന്ന് കണ്ടെത്തി. സർവേയിൽ പങ്കെടുത്തവരിൽ 28 ശതമാനം പേർ മാത്രമാണ് പരസ്യ കാമ്പെയ്നുകളിലെ അവകാശവാദങ്ങളെ വിശ്വസിക്കുന്നതെന്ന് അഭിപ്രായപ്പെട്ടു.

അച്ചടി, ടിവി, ഡിജിറ്റൽ, മറ്റ് മാധ്യമങ്ങൾ എന്നിവയിൽ തങ്ങൾക്ക് ഉയർന്ന വിശ്വാസമുണ്ടെന്ന് 3% ഉപയോക്താക്കൾ മാത്രമാണ് പറഞ്ഞതെങ്കിൽ 25% പേർ പരസ്യങ്ങളിൽ ശരാശരി വിശ്വാസമുണ്ടെന്ന് പറഞ്ഞു. ഏകദേശം 48% പേർ വിശ്വാസക്കുറവുണ്ടെന്നും 23% പേർ പരസ്യങ്ങളിൽ വിശ്വാസമില്ലെന്നും പറഞ്ഞു.

# എസ്ബിഐ ജനറൽ ഇൻഷുറൻസ് പുതിയ ബ്രാൻഡ് ഐഡന്റിറ്റി




എസ്ബിഐ ജനറൽ ഇൻഷുറൻസ് അതിന്റെ പുതിയ കോർപ്പറേറ്റ് ബ്രാൻഡ് ഐഡന്റിറ്റിയും പുനർരൂപകൽപ്പന ചെയ്ത ലോഗോയും ടാഗ്‌ലൈനും അവതരിപ്പിച്ചു. എസ്ബിഐജിയുടെ ഭാവി സേവനങ്ങൾ ഉപയോക്താക്കളിൽ എത്തിക്കുന്നതിനാണ് പുതിയ വിഷ്വൽ ഐഡന്റിറ്റി രൂപകൽപ്പന ചെയ്തിരിക്കുന്നത്.

പരമ്പരാഗത ഉപയോക്താക്കൾ വിശ്വാസ്യതക്കും, വിശ്വസ്തതക്കും, പണത്തിനും സമഗ്രതയ്ക്കും മൂല്യം നൽകുന്നവരാണ്, അതേസമയം ആധുനിക ഉപഭോക്താക്കൾ ഭാവിയിലെ നേട്ടം മാത്രം ലക്ഷ്യമാക്കുന്നു. ലോഗോയിലെ ബട്ടൺ ഡിജിറ്റൽ യുഗത്തെ സൂചിപ്പിക്കുന്നു. ഗ്രേഡിയന്റ് ഉപയോഗിക്കുന്നതിലൂടെ ഭാവിയിലെ സന്നദ്ധത സൂചിപ്പിക്കുന്നു. കൂടാതെ, എസ്ബിഐ യോനോയിൽ നിന്ന് പ്രചോദനം ഉൾക്കൊണ്ട് യുവത്വം, ജ്ഞാനം, ഭക്തി എന്നിവ സൂചിപ്പിക്കുന്ന പർപ്പിൾ നിറം ഉപയോഗിച്ചു. ടാഗ്‌ലൈനിൽ, 'സുരക്ഷയും ഭരോസയും, ദോനോ' – 'സുരക്ഷ' (പരിരക്ഷണം) ആവശ്യമുള്ള സമയങ്ങളിൽ ഉപഭോക്താക്കളെ സംരക്ഷിക്കുമെന്ന് എസ്ബിഐ ജനറൽ ഇൻഷുറൻസ് ഉറപ്പു നൽകുന്നു. പേരന്റ് ബ്രാൻഡായ എസ്ബിഐയിൽ ഉപയോക്താക്കൾക്കുള്ള വിശ്വാസത്തെ ഭരോസ സൂചിപ്പിക്കുന്നു.

the other truth



# Ugliness masks uncover

So Mie

Care against the corona is understandable. But scare is shocking, even disgusting.

Brand humanity has exposed itself in the pandemic era. Our true colors are out there for all to see. And we seem to be unashamed of the ugly exposition. Maybe because we think, with half of our face covered, no one is going to see our smirks, sniffs and jaw-droppings. That may be true, but we seem to forget that our eyes speak volumes.

Speaking of eyes, I think they are the stars of communication in the corona times. They even take up the role of our voice, which is often muffled and broken behind the mask. I think our female counterparts saw it coming early on in our evolution and that's why they have taken good care of their eyes, beautifying them and making them very expressive. Men must take some cue from women in this regard since we need more expressive eyes to efficiently communicate as masks are going to stay for a long while. But my focus is not the eyes here.

My focus is the human mind against the corona backdrop. Who would've thought we could be so selfish, inconsiderate, deliberately obtuse, and eerily funny!

In the early days of corona, I was going down in an elevator in our tall office building. There were four of us, all colleagues. Somebody cracked a silly joke about some mundane stuff, and we all responded with a customary laugh. Suddenly, the elevator stopped with a ping and a girl walked in. In line with good elevator manners, we moved closer, making room for the new passenger. In a flash, like an alerted dog, one of the guys darted out through the closing door. The rest of us looked at each other, baffled. Next day, I asked the guy why he popped out in that weird fashion. He said, "Because, Somie, that girl is Chinese. Who knows she was not bringing in corona? I got scared."

In that moment, I got scared of him, too!

On another day during the lockdown, I was in a shop. There was a long queue at the counter – not because of too many shoppers but because of the social distancing protocol. I heard someone hollering from the front: one meter, one meter… First I thought it was some uncompromising security guard enforcing the new rule. But soon, I saw that it was a customer in the queue. A tall, burly old man. Whenever the guy in the front or the one in the back crossed the permitted distance, he would stretch out his long hand and bellow out 'one meter'. This exercise made him look like a robotic ballet dancer or an eccentric clown. I found his extra caution extremely funny.

While these two incidents are hilarious in some way, certain headlines from across India are horrifying.

- Healthcare workers chased away. Dead doctor denied decent burial. Doctor's colleagues attacked and murdered. Dead bodies dumped into graves like garbage. Nurses evicted from rented apartments. Covid patients ostracized. Relatives of covid patients abused. Returnees from other countries and states looked at with suspicion and contempt. Friendly neighbors turn foes over quarantine issues. Man blocked out of his own home. Even those who test negative isolated. -

In one fell swoop, humanity is shutting down all the windows on itself. It's despicable. Where's our knowledge? Where's our compassion? Where's our courage? Where's our faith in god? Where's our trust in science?



Corona has proved that, despite all our high talk, we're a cruel and cowardly society. Of course, staying safe is our responsibility. Our right. But that doesn't mean that our neighbors don't have that right. That doesn't mean that our neighbors who struggle to survive are being irresponsible. And let's not forget, we are healthy as long as we don't get sick. All living organisms are likely to get sick. It's naïve to think that corona is the only killer around.

One day, the masks will be off. Will the ugliness inside us be off with it, too?

For that to happen, we need to sanitize our hearts, not just hands.

Printed, Published and Owned by Mathew K., Effective Publications, Mulamoottil Building, Cathedral Road, Manorama South, Kottayam - 686 001 Kerala. and Printed at Southern Printing House, Sastri Road Extn., Mugal Palace Building, Collectorate P.O., Kottayam - 686 002, Kerala.

EFFECTIVE ADCOM 2020 July. Date of publication 01/07/2020
RNI Reg. No. KERBIL/2014/64776, Registered. Reg. No. KL/KTM/113/2019-21, Price: Rs. 50/-